# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

| പുസ്തകം 3 | 1124 മേടം. 1949 | ലക്കം 7 |

## സഹസ്രാബ്ദസ്മാരക സൗധം.



മാവേലിക്കര പുതിയകാവുപള്ളിയോടനുബന്ധിച്ചു പണികഴിപ്പിച്ചിട്ടുള്ള മനോഹരമായ മന്ദിരം.

(വി. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് ധനുമാസം 26-ാം തീയതി കൂദാശചെയ്തു.)

# കാതോലിക്കാദിനാഘോഷങ്ങൾ

കോട്ടയം മാർ ഏലിയാചാപ്പൽ ഇടവകയിൽ കാതോലിക്കാദിനം ആഘോഷപൂർവ്വം കൊണ്ടാടപ്പെട്ടു. ഇതു സംബന്ധിച്ചു വി. കർബാനാനന്തരം നടന്ന പൊതുയോഗത്തിൽ മി. എം. ഐപ്പ് ബി. ഏ. എൽ. റ്റി. പ്രസംഗിച്ചു. അനന്തരം വി. കാതോലിക്കാബാവാ തിരുമനസ്സിലെ ചിത്രാങ്കിതമായ കൊടികൾ പിടിച്ചുകൊണ്ടുള്ള ഘോഷയാത്ര നടത്തപ്പെട്ടു.

പഴയസിമ്മനാരിയിൽ മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ നേതൃത്വത്തിൽ പ്രത്യേകം പ്രാർത്ഥനകൾ നടത്തപ്പെട്ടു. ഉച്ചതിരിഞ്ഞു പഴയസിമ്മനാരി കാതോലിക്കേററു സണ്ടേസ്കൂളിൻെറ ആഭിമുഖ്യത്തിൽ ദിവ്യശ്രീ സി. റ്റി. തോമ്മസ് ശെമ്മാശൻെറ അദ്ധ്യക്ഷതയിൽ ഒരു മീററിങ്ങ കൂട്ടുകയും റവ. ഡീക്കൻ എം. ഏ. ജോർജ്ജ്, മി. കെ. ഐ. ഐസക്ക്, റവ. ഡീക്കൻ കെ. ഒ. ചാക്കോ എന്നിവർ ഓരോ പ്രസംഗം ചെയ്തു.

---

ശ്രീമാൻ മാത്യു ഇഞ്ചക്കലോടി എന്നിവരായിരുന്നു പ്രധാന പ്രസംഗകർ. സമ്മേളനാനന്തരം "രക്താർപ്പണം" എന്ന പ്രഹസനം ഏററവും തന്മയത്വത്തോടുകൂടി അഭിനയിക്കയുമുണ്ടായി.

## പാദപ്രക്ഷാളനശുശ്രൂഷയും പീററർ രാജകുമാരൻെറ പരുമലസന്ദർശനവും.

ഇപ്പോൾ ദക്ഷിണേന്ത്യയിൽ പര്യടനം നടത്തിക്കൊണ്ടിരിക്കുന്ന ഗ്രീസിലെ പീററർ രാജകുമാരനും പത്നി ഐറേനി രാജകുമാരിയും 1124 മേടം 9-ാംതീയതി വ്യാഴാഴ്ച പരുമല സിമ്മനാരിയിൽ എത്തുകയും, പെസഹാവ്യാഴാഴ്ച സംബന്ധിച്ചു വി. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു നടത്തിയ കാലുകഴുകൽശുശ്രൂഷയിൽ സംബന്ധിച്ചശേഷം തിരിച്ചു് എറണാകുളത്തിനു മടങ്ങിപ്പോകയും ചെയ്തിരിക്കുന്നു.

വടക്കന്മണ്ണൂർ പള്ളിയിൽ വി. കർബാനയെ തുടർന്നു ദിവ്യശ്രീ ഇയ്യോബു കത്തനാർ അവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുയോഗത്തിൽ മലങ്കരസഭ കാതോലിക്കാസിംഹാസനത്തിൻകീഴിൽ ഒന്നാകെ സംഘടിക്കേണ്ടതിൻെറ ആവശ്യകതയെപ്പററി മി. റ്റി. വി. ജോർജ്ജ് ഒരു പ്രസംഗംചെയ്തു.

കുഴിമററം വൈ. എം. സി. ഏ-യുടെ ആഭിമുഖ്യത്തിൽ ഒരു ഘോഷയാത്ര പുറപ്പെട്ടു സ്ഥലം പ്രൈമറിസ്കൂളിൽ എത്തുകയും വ. ദി. ശ്രീ. അലക്സന്ത്രയോസ് കോറെപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ ഒരു യോഗം കൂട്ടുകയുംചെയ്തു. യോഗത്തിൽ റവ. ഡീക്കൻ വി. എം. കുറിയാക്കോസ്, ശ്രീമാൻ സി. കെ. കുറിയാക്കോസ് എം. ഏ., ശ്രീമതി കുഞ്ഞൂഞ്ഞമ്മ ബി. ഏ. എന്നിവർ പ്രസംഗിച്ചു.

കുന്നംകുളം—ഓർത്തഡോക്സ് സിറിയൻ പ്രോഗ്രസീവ് പാർട്ടിയുടെ ആഭിമുഖ്യത്തിൽ കാതോലിക്കാദിനം സാഘോഷം കൊണ്ടാടിയിരിക്കുന്നു. വി. കുർബാനയ്ക്കുശേഷം 11 മണിക്കു "ഓർത്തഡോക്സ് പതാക" ഉയർത്തി. 3 മണിക്കു പാർട്ടി മീററിങ്ങ് ഉണ്ടായിരുന്നു. 4 മണിക്കു പൊതുസമ്മേളനം നി. വ. ദി. ശ്രീ. മാർ തോമ്മസ് ദീവന്നാസ്യോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. അതിനെത്തുടർന്നു കൊച്ചി ഗവർമ്മെണ്ടിൻെറ അനുമതിപ്രകാരം സാധുക്കൾക്കു പഴയപള്ളി പറമ്പിൽ വച്ചു് അന്നദാനം നടത്തുകയും, തുടർന്നു് ഒരു ഗംഭീരഘോഷയാത്ര നടത്തപ്പെടുകയും ചെയ്തു.

## പ്രസ്താവന.

കാതോലിക്കാദിനാഘോഷം സംബന്ധിച്ചുള്ള ഒട്ടുവളരെ റിപ്പോർട്ടുകൾ ഇവിടെ കിട്ടിയിട്ടുണ്ടു്. സ്ഥലദൗർല്ലഭ്യംമൂലം അവയിൽ ഏതാനും മാത്രമെ ചേർത്തിട്ടുള്ളു. (പ)

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 1124 മേടം * 1949 | ലക്കം 7

## സ്നേഹത്തിന്റെ മഹത്വം.

Translated from the "Supermacy of Love"

(പ്രഫസ്സർ പി. ജി. മാത്യു എം. ഏ.)

(തുടർച്ച)

മററുള്ളവർ നിങ്ങളോടു് എങ്ങനെ വർത്തിക്കണമെന്നു നിങ്ങൾ ഇച്ഛിക്കുന്നുവോ, അങ്ങനെ അവരോടു നിങ്ങളും വർത്തിക്കുക.—ലൂക്കോ. 6-31.

മർത്ത്യഹൃദയങ്ങൾ തുറക്കുന്നതിനുള്ള താക്കോലാണു സ്നേഹം. ഏതാനും സംവത്സരങ്ങൾക്കു മുമ്പു് ന്യൂയോർക്ക് തെരുവുകളിൽ അലഞ്ഞുതിരിഞ്ഞിരുന്ന കുറെ കുട്ടികളെ സഹായിക്കുന്നതിലേക്കു് ഒരു ആതുരസേവാസംഘം, നഗരപ്രാന്തങ്ങളിൽ താമസക്കാരായ കൃഷീവലന്മാർ ഈ കുട്ടികളിൽ ചിലരെ തങ്ങളുടെ ഗ്രാമവസതികളിൽ ഏറെറടുക്കണമെന്നഭ്യർത്ഥിച്ചു. അങ്ങനെ നിരാധാരരായ ഈ കുട്ടികൾ ആയുസ്സിലാദ്യമെന്നവണ്ണം ദൈവമഹത്വത്തിന്റെ പ്രകാശം പരിലസിക്കുന്ന തരുക്കളും തകിടികളും തുറസ്സായ പ്രദേശങ്ങളും കണ്ടാനന്ദിക്കാനിടയാകട്ടെ എന്നായിരുന്നു അവർ കരുതിയതു്. ഈ തെണ്ടിപ്പിള്ളേരിൽ "ബന്തർഭാഗത്തെ കുഞ്ഞെലി" എന്നു വിളിക്കപ്പെട്ടിരുന്ന ഒരു കുട്ടിയെ ഒരു കൃഷീവലന്റെ വീട്ടിൽ കൊണ്ടുചെന്നാക്കി. പള്ളിക്കർമ്മങ്ങൾ കഴിഞ്ഞു് ഒരു പിക്നിക്കിനു പുറപ്പെടാൻ നിശ്ചയിച്ചിരുന്ന ആ വീട്ടുകാർക്കു് അപ്പോൾ അവനോടു് എങ്ങനെ പെരുമാറണമെന്നു രൂപമില്ലായിരുന്നു. കൂടെ കൊണ്ടുപോയാൽ അവൻ വല്ല കുഴപ്പവും ഉണ്ടാക്കിയെന്നു വരും. വീട്ടിലാക്കിയിട്ടു പോകാമെന്നുവച്ചാൽ അവൻ അവിടെ നിന്നു വല്ലതും ചൂണ്ടിക്കൊണ്ടു കടന്നുകളഞ്ഞെങ്കിലോ? എന്തെങ്കിലുമാകട്ടെ എന്നുവച്ചു് ഒടുവിൽ അവനെക്കൂടി പിക്നിക്കിനു കൊണ്ടുപോകാൻ നിശ്ചയിച്ചു.

കുട്ടികൾ ആററിൽ കളിക്കുന്നതിനു് ഒരു ചങ്ങാടം കെട്ടിയുണ്ടാക്കി അതിന്മേൽ കയറി വല്ലാത്ത ഒഴുക്കത്തു ചാടിക്കളിച്ചു നടക്കുകയായിരുന്നു. കുറേനേരം ഇങ്ങനെ തകർത്തപ്പോൾ ഒരു കുട്ടി എങ്ങനെയോ കാൽ വഴുതി വെള്ളത്തിൽ മറിഞ്ഞു. മുതിർന്നവർ ആററുവക്കത്തു നിന്നു് അകലെയായിരുന്നു. കുട്ടികളുടെ നിലവിളികേട്ടു് അവർ ഓടിയെത്തി. അവർ ഓടിക്കൂടുമ്പോഴേയ്ക്കു കൂടെക്കൊണ്ടുവന്നിരുന്ന തെണ്ടിച്ചെറുക്കൻ ആററിൽച്ചാടി കുട്ടിയെ രക്ഷിച്ചുകഴിഞ്ഞു.

വേനൽകഴിഞ്ഞ കാലമായിരുന്നതിനാൽ എങ്ങും തണുപ്പായിരുന്നു. ആററിലെ വെള്ളവും മഞ്ഞുപോലെ തണുത്തതായിരുന്നു. കുട്ടിയെ കരയ്ക്കു കൊണ്ടുവന്ന ഉടൻ ആളുകൾ തങ്ങളുടെ വസ്ത്രങ്ങൾ ഊരി അവകൊണ്ടു് അവനെ പുതപ്പിച്ചു. അവർ മാതൃനിർവിശേഷം അവനെ ശുശ്രൂഷിച്ചു; മാറി മാറി ചുംബിച്ചോമനിച്ചു: അവന്റെ കാര്യത്തിൽ വലിയ ഉൽക്കണ്ഠ കാണിച്ചു. ആ സമയമെല്ലാം നമ്മുടെ തെണ്ടിച്ചെറുക്കൻ പിറകിൽനിന്നു തണുത്തു വിറയ്ക്കുകയായിരുന്നു.

ഒരു ചെറിയ പിരിവു നടത്തി അവനു വല്ലതും കൊടുക്കണമെന്നു് ആരോ അഭിപ്രായപ്പെട്ടു. ആൾവീതം ഓരോ ചില്ലറ സംഖ്യ എടുത്തതിൽ പത്തു പതിനഞ്ചു ഡോളർ കിട്ടി. സണ്ടേസ്ക്കൂൾ മാനേജർ അതു് ആ ചെറുക്കനെ വച്ചു നീട്ടിക്കൊണ്ടു പറഞ്ഞു: കുഞ്ഞേ, നീ ചെയ്ത ഉപകാരത്തിനു പ്രതിനന്ദി എന്നോണം സന്തോഷപൂർവ്വം ഇതാ ഇതു തരുന്നു. പക്ഷെ സാധു പയ്യൻ തണുത്തുവിറച്ചു നിന്ന നിലയിൽ നിന്നതല്ലാതെ അതു വാങ്ങിയില്ല. അവൻ പറഞ്ഞു: യജമാനന്മാരെ! നിങ്ങളുടെ പണമൊന്നും വേണ്ടാ. നിങ്ങൾ വല്ലതും ചെയ്യുന്നെങ്കിൽ ആർക്കെങ്കിലും അല്പം സ്നേഹം എൻെറ നേർക്കു കാട്ടുമോ?

ഹാ, സ്നേഹമല്ലയോ മനുഷ്യഹൃദയങ്ങളെ തുറക്കുന്നതിനുള്ള സ്വർണ്ണത്താക്കോൽ! ലിവിങ്സ്റ്റൺ സാൻസിബാറിൽനിന്നു സുമാർ ആയിരം മൈൽ അകലെ മുട്ടിന്മേൽനിന്ന നിലയിൽ മൃതിയടഞ്ഞപ്പോൾ ആഫ്രിക്കാ ഭൂഖണ്ഡത്തിൽ നെടുനീളെ അദ്ദേഹത്തെ പിൻതുടൎന്നു കൂടെ പോയിരുന്ന ആ അൻപത്താറു കാട്ടുജാതിക്കാർ മൃതശരീരം എടുത്തു കൊണ്ടുപോയി ചങ്കു വേർപെടുത്തി മരച്ചുവട്ടിൽത്തന്നെ അതു സംസ്ക്കരിക്കുകയും ശരീരവും അദ്ദേഹത്തിൻെറ സാമഗ്രികൾ സകലതും വഹിച്ചുകൊണ്ടു വനാന്തരങ്ങളിലൂടെ എഴുനൂറു മൈൽ നടന്നും, അത്യധികം ക്ലേശങ്ങൾ സഹിച്ചും ശത്രുജാതികളോടു പൊരുതും കടലോരത്തെത്തി ആ മൃതശരീരവും സാമഗ്രികൾ സകലതും തുറമുഖദ്വാരത്തിൽ നിക്ഷേപിക്കയും ചെയ്തു. ചങ്കു വേർപെടുത്തി സംസ്ക്കരിച്ചപ്പോൾ അവർ പറഞ്ഞതു് "അദ്ദേഹം ആഫ്രിക്കയെ സ്നേഹിച്ചു: ആകയാൽ ആഫ്രിക്കയ്ക്കുള്ളതാണു് അദ്ദേഹത്തിൻെറ ഹൃദയം" എന്നായിരുന്നു. അതെ ആഫ്രിക്കയുടെ ഉൾത്തട്ടിൽ ആ തരുമൂലത്തിൽത്തന്നെ ആ ഹൃദയം സംസ്ക്കരിക്കപ്പെട്ടതു് ഉചിതമായി: എന്തെന്നാൽ ലിവിങ്സ്റ്റൺ ലോകത്തിൽ സകലമാനപേർക്കും ഗ്രഹിക്കാവുന്ന ഭാഷയിൽ—സ്നേഹത്തിൻെറ മസൃണഗാനരീതിയിൽ—പ്രഭാഷണം ചെയ്യുന്നവനായിരുന്നു. ആകയാൽ ഒരുവൻ പ്രസംഗത്തിൽ സകല ചാതുര്യവും തികഞ്ഞവനായാലും സകല ഭാഷകളും പഠിച്ചവനായാലും ദൈവദൂതനെപ്പോലെ സംസാരിക്കുന്നവൻതന്നെ ആയാലും സ്നേഹമില്ലെങ്കിൽ അവൻ ഒന്നുമാകുന്നില്ല.

"പ്രവചനശക്തിയാൽ ഞാൻ അനുഗ്രഹിതനായിരുന്നാലും......സ്നേഹമില്ലെങ്കിൽ ഞാൻ ഒന്നുമല്ല." ധാർമ്മികമായി നോക്കിയാൽ വെറുമൊരു പൂജ്യം! യഹോവായുടെ പേർക്കു സംസാരിക്കുന്നവനായിത്തീരുന്നതു്—ദൈവത്തിൻെറ സന്ദേശങ്ങൾ മനുഷ്യരുടെ പേർക്കെഴുതി അയയ്ക്കുന്ന ഒരു ലേഖകനെന്നോണമായിത്തീരുന്നതു്—മഹത്തായൊരു കാര്യംതന്നെ, സംശയമില്ല. മോശയെപ്പോലെയോ എന്നാൽ സ്നാപകനെപ്പോലെയോ ദാനിയേലിനെപ്പോലെയോ ആയിബ്ഭവിക്കുന്നതു മഹത്വമാണു്: പക്ഷെ, പ്രിയരെ എനിക്കൊരു കാര്യം പറയാനുണ്ടു്: വലിയൊരു സ്നേഹവാനാകുക എന്നതു് അതിലെല്ലാററിലും മഹനീയമാണു്. ദൈവാരൂപിയുടെ ദാനങ്ങൾ വലുതുതന്നെ. എന്നാൽ ദൈവാരൂപിയുടെ വിലാസം അതിലും വലുതു്.

"ദിവ്യസത്യങ്ങളെല്ലാം ഗ്രഹിച്ചിരുന്നാലും......സ്നേഹമെന്നതില്ലെങ്കിൽ ഞാൻ ഒന്നുമല്ല" വേദവാക്യങ്ങളിൽ പറയപ്പെടുന്നപോലെ വരാനിരിക്കുന്ന കാര്യങ്ങൾ മുൻകൂട്ടി കണ്ടു പ്രവചിക്കുന്നതിനു്, വിശുദ്ധ ഗ്രന്ഥത്തിലെ വിശിഷ്ട വാഗ്ദാനങ്ങൾ വ്യാഖ്യാനിക്കുന്നതിനു സാധിക്ക എന്നതു് എത്ര വലിയൊരനുഗ്രഹമെന്നു ചിന്തിക്കുക. ദൈവവചനത്തിലടങ്ങിയിരിക്കുന്ന ആശയങ്ങളും അത്ഥകല്പനകളും അലങ്കാരങ്ങളും രീതിവിശേഷങ്ങളുമെല്ലാം നിഷ്കൃഷ്ടമായി വ്യാഖ്യാനിക്കുന്നതിനുള്ള ശേഷി എത്ര മഹനീയം! അതുണ്ടാവാൻ നിങ്ങളും മോഹിക്കില്ലേ? എന്നെ സംബന്ധിച്ചിടത്തോളം എൻെറ ഏററവും വലിയ ആശകളിൽ ഒന്നു ദൈവവചനം വ്യാഖ്യാനിക്കുന്നതിൽ സമത്ഥനായിത്തീന്നു ദൈവത്തിൻെറ നിസ്തുല സത്യത്തിലേക്കു മററുള്ളവരെയും നയിക്കുന്നതിനിടയാകണം എന്നുള്ളതാണെന്നു ഞാനിതാ ഏററുപറയുന്നു. പക്ഷെ ഒരുവനു വിശുദ്ധ ഗ്രന്ഥത്തിലെ ഓരോ വാക്യവും ശരിയായി വ്യാഖ്യാനിക്കാൻ കഴിഞ്ഞാലും അവൻെറ ജീ

ചെറുകഥ.

# ആ തുന്നൽക്കാരി.

[ഇംഗ്ലീഷിൽനിന്നും]

(മത്തു പെരുമററംപെള്ളിൽ)

ബ്രൂഗസ്സിൽ ഏററവും മനോഹരമായി "ലേസ്സുകൾ" തുന്നുന്നതു്, ഏലിസബത്തു് ആയിരുന്നു. ഹൃദയാവർജ്ജകമായ അവളുടെ തുന്നൽപ്പണികൾ, എട്ടുകാലികളുടേതിനേക്കാൾ മെച്ചമായിരുന്നുവത്രെ.

വളരെ ചെറുപ്പം മുതൽതന്നെ, ഏലിസബത്തു് അവളുടെ മുത്തമ്മയുടെ സമീപത്തിരുന്നു്, അവരുടെ തുന്നൽപ്പണികളിൽ ശ്രദ്ധിക്കയും അതിനെ അനുകരിക്കയും ചെയ്തിരുന്നു. ബ്രൂഗസ്സിലെ ഏററവും വലിയ ഒരു തുന്നൽക്കാരിയായിത്തീരണമെന്നുള്ള അഭിലാഷത്തോടുകൂടിയായിരുന്നു, വൈകിട്ടു് ബ്രൂഗസ്സിലെ പള്ളിമണികൾ അടിക്കുന്നതുവരെ, അവളുടെ മുത്തമ്മയുടെ സമീപത്തിരുന്നു തുന്നൽപ്പണികളിൽ ശ്രദ്ധിച്ചും പഠിച്ചുംകൊണ്ടിരുന്നതു്.

കാലക്രമേണ തുന്നൽവേലയിൽ അവൾ വൈദഗ്ദ്ധ്യം സമ്പാദിക്കയും, 18-ാമത്തെ വയസ്സിൽ ഏലിസബത്തു ബ്രൂഗസിലെ ഒന്നാന്തരം തുന്നൽക്കാരിയായിത്തീരുകയും ചെയ്തു. അവൾക്കു ചെയ്തുതീർക്കുവാൻ പാടില്ലാത്തവിധം അത്രയധികം "ഓർഡറുകൾ" ലഭിച്ചുകൊണ്ടിരുന്നു. അക്കാലത്തു് അവളുടെ മുത്തമ്മ മരിച്ചുവെങ്കിലും, അവളുടെ കീർത്തി വർദ്ധിച്ചുകൊണ്ടുതന്നെയിരുന്നു.

ചുരുങ്ങിയ വർഷങ്ങൾക്കിടയിൽത്തന്നെ, ഏലിസബത്തു് ഒരു ധനികയായിത്തീർന്നു. അവളുടെ "ലേസു"കൾ, ബൽജിയത്തിലും ബ്രൂസൽസിലും ഒന്നാംസമ്മാനത്തിനവളെയർഹയാക്കി. "ബ്രൂഗസിലെ കീർത്തികേട്ട തുന്നൽക്കാരി" എന്ന തലക്കെട്ടോടുകൂടിയ ഒരു ലേഖനം, അവളുടെ ചിത്രത്തോടുകൂടി പത്രങ്ങളിൽ പ്രസിദ്ധം ചെയ്യപ്പെട്ടു. അങ്ങനെ അവളുടെ കീർത്തി നാടെങ്ങും പരന്നു.

എന്നാൽ പ്രായം കൂടുന്തോറും ഏലിസബത്തു് പണക്കാര്യത്തിൽ കൂടുതൽ കൂടുതൽ ശ്രദ്ധ പതിപ്പിച്ചുകൊണ്ടിരുന്നു. അവൾക്കു കിട്ടിക്കൊണ്ടിരുന്ന പണമെല്ലാം ബലമുള്ള ഒരു പെട്ടിയിൽ സൂക്ഷിച്ചിരുന്നു. പണമിടുമ്പോഴെല്ലാം, എല്ലാം ഒന്നുകൂടി എണ്ണിനോക്കണമെന്നുള്ളതവൾക്കു നിർബന്ധമായിരുന്നു. വസ്ത്രങ്ങൾ അലക്കുന്നതിനുപോലും അവൾ ഒരു "ഫാർതിംഗ്" ചെലവാക്കിയിരുന്നില്ല. മററുള്ളവർ അവളേക്കാൾ നന്നായി തുന്നൽവേല ചെയ്യുമെന്നുള്ള ഭയത്താൽ ഒരു കുട്ടികളേയും സമീപത്തിരിക്കുന്നതിനവൾ അനുവദിച്ചിരുന്നില്ല. മററുള്ളവർ അവളുടെ പണം തട്ടിക്കൊണ്ടുപോകുമെന്നുപോലും അവൾ സംശയിച്ചിരുന്നു.

ബ്രൂഗസിലേയും, ആൻറ്‌വേർപ്പിലേയും കന്യാമഠങ്ങളിലേക്കു്, ഏലിസബത്തു് ലേസുകൾ തുന്നിക്കൊടുക്കുമായിരുന്നു. ബ്രൂസൽസിലേയും, ഓസ്റ്റൻഡിലേയും പരിഷ്ക്കാരികളായ യുവതികൾക്കും അവൾ ലേസുകൾ തുന്നുമായിരുന്നു. അവൾ തുന്നുന്ന ലേസ് തൊപ്പികൾ പാവപ്പെട്ട കൃഷിക്കാർക്കു്. വലിയ വിലയ്ക്കാണു വിററുകൊണ്ടിരുന്നതു്. വിലയിൽ അൽപ്പവും ഇളവുചെയ്തുകൊടുക്കുന്നതു് അവൾക്കു് അശേഷം ഇഷ്ടമുള്ള കാര്യമായിരുന്നില്ല.

വേനൽക്കാലത്തെ മനോഹരമായ ഒരു സായാഹ്നത്തിൽ, ഏലിസബത്തു് ഒരു പട്ടുടുപ്പു തുന്നിക്കൊണ്ടിരിക്കയായിരുന്നു. സംതൃപ്തിയുടെയും സന്തോഷത്തിന്റെയും കണികകൾപോലും അവളുടെ മുഖകമലത്തിൽ പ്രത്യക്ഷപ്പെട്ടിരുന്നില്ല, അസ്സന്തുഷ്ടിയോടുകൂടി ചുണ്ടുകൾ കടിച്ചമർത്തിക്കൊണ്ടവൾ തുന്നൽവേല തുടർന്നു.

---

വിതത്തിന്റെ പിന്നിലുള്ള പ്രേരകശക്തി സ്നേഹമല്ലെങ്കിൽ ദൈവദൃഷ്ടിയിൽ അവൻ നിസ്സാരനത്രെ.

(തുടരും)

"ശ്രീമതിക്കു നമസ്ക്കാരം; ഞാൻ വളരെ ദൂരെനിന്നു നിങ്ങളെ ഒന്നു കാണുവാനായി വന്നതാണ്. വാഹനങ്ങളിൽ കയറുന്നതിനു പണമില്ലാതിരുന്നതുകൊണ്ടു "നാമ്മൂർ" എന്ന സ്ഥലത്തുനിന്നു നടന്നുതന്നെയാണു വന്നതു്." ഒരു പുരോഹിതൻ അവളുടെ മുമ്പിൽ നിന്നുകൊണ്ടു പറയുകയാണു്.

"അതിനെന്താ; വെറും അൻപതു മൈലല്ലേയുള്ളു. നിങ്ങൾ ചെറുപ്പമല്ലേ? അതുകൊണ്ടു നിങ്ങൾക്കു ക്ഷീണമൊന്നും വരാനില്ല" എലിസബത്തു തക്ക മറുപടിയും കൊടുത്തു

ആ പാവപ്പെട്ട പട്ടക്കാരൻ തൻെറ പറിഞ്ഞ ചെരിപ്പുകളിൽ ഒന്നു കണ്ണോടിച്ചു. ഇവളുടെ പക്കൽനിന്നും വസ്ത്രങ്ങൾ എങ്ങനെ വാങ്ങുമെന്നദ്ദേഹമുത്കണ്ഠിതനായി.

"അതേ. ഈ ലോകത്തിൽ ഞാൻ നന്നേ ചെറുപ്പമാണു്" അദ്ദേഹം പിറുപിറുത്തു.

"നിങ്ങൾക്കെന്താണു വേണ്ടതു്? എനിക്കു വളരെ ധൃതിയുണ്ടു്". എലിസബത്തു ചോദിച്ചു.

"നാമ്മൂറിനടുത്തുള്ള ഒരു ചെറുഗ്രാമത്തിലെ, ഒരു ഇടവകപ്പട്ടക്കാരനാണു ഞാൻ. അമ്പതുപേർ മാത്രമെ ഞങ്ങളുടെ ഇടവകയിലുള്ളു. ഞങ്ങളുടെ പള്ളി വളരെ പുരാതനമാണു്. ഞങ്ങൾ അതിൽ വളരെ അഭിമാനം കൊള്ളുകയും ചെയ്യുന്നു. ശതാബ്ദങ്ങൾ പഴക്കമുള്ള അതിൻെറ കൊത്തുപണികൾ ഏററവും ഹൃദയാവർജ്ജകമാണു്". അച്ചൻ പറഞ്ഞു.

"വളരെ നന്നു്." എലിസബത്തിനു് അൽപ്പം ദേഷ്യം വരാതിരുന്നില്ല.

"എൻെറ ഇടവകക്കാർക്കു്, നിങ്ങളുടെ കൈകൾകൊണ്ടുതന്നെ തുന്നിയ ഒരു "ബലിപീഠവസ്ത്രം" കിട്ടിയാൽകൊള്ളാമെന്നുണ്ടു്". പട്ടക്കാരൻ അൽപ്പം സംഭ്രമത്തോടുകൂടിയെങ്കിലും പറഞ്ഞു.

"താങ്കൾ ദരിദ്രൻ, കൂടാതെ താങ്കളുടെ ഇടവകജനങ്ങളും ദരിദ്രർ". എലിസബത്തു പ്രതിവചിച്ചു.

"അതേ, ഞങ്ങൾ വിചാരിച്ചു—ഞങ്ങൾ ആശിച്ചു-ബ്രൂഗസ്സിലെ കീർത്തികേട്ട ഈ തുന്നൽക്കാരി ഞങ്ങളെ ബഹുമാനിക്കുമെന്നു്. അവരുടെ പ്രയത്നത്തിൻെറ അത്ര ചെറിയ ഒരംശം മാത്രമാണു ഞങ്ങൾക്കാവശ്യമുള്ളതു്."

"പ്രതിഫലം ഒന്നുമില്ലാതെ അല്ലേ? ഇന്നുവരെ ഞാൻ പ്രതിഫലം കൂടാതെ ജോലി ചെയ്തിട്ടില്ല. ഇനി ഒട്ടു ചെയ്യണമെന്നു വിചാരിക്കുന്നുമില്ല. എനിക്കങ്ങനെ ചെയ്തിട്ടെന്താവശ്യം?" എലിസബത്തു ചുറുചുറുക്കോടുകൂടിപ്പറഞ്ഞു.

"ദൈവതിരുനാമമഹത്വത്തിനു്! കൂടാതെ ദൈവം നിങ്ങൾക്കു് ഈ നിക്ഷേപം സംഭാവനചെയ്തതിനുള്ള നന്ദിസൂചകമായി! എങ്കിലും അല്പ വല്ലതും പ്രതിഫലം തരുവാൻ ഞങ്ങൾക്കു കഴിയും." പാവം! പട്ടക്കാരൻ പറഞ്ഞു.

"ആങ്ഹാ! എന്നാലും മുഴുവൻ തരാനില്ല?" എലിസബത്തു ചോദിച്ചു. അവളുടെ ചുണ്ടുകൾ ബലമായി അമർന്നു.

"കഷ്ടം!" നടന്നുകൊണ്ടദ്ദേഹം ഉരുവിട്ടു.

അന്നുരാത്രി ആ പുരോഹിതൻ ബ്രൂഗസ്സിൽത്തന്നെ രാത്രി കഴിച്ചുകൂട്ടി. അതിരാവിലെ തൻെറ ഏകസമ്പത്തായിരുന്ന 'റിസ്റ്റ് വാച്ച്' അദ്ദേഹം വിററു അതിൻെറ പണവുമായി അദ്ദേഹം എലിസബത്തിൻെറ വീട്ടിലേക്കു വന്നു. അവളെ ഗൃഹത്തിനു വെളിയിലെങ്ങും കണ്ടില്ല. അദ്ദേഹം കതകിനു് ഒന്നുരണ്ടു പ്രാവശ്യം മുട്ടി. അപരിചിതയായ ഒരു സ്ത്രീ കതകു തുറന്നു.

"അവർക്കു സുഖമില്ലാതെ കിടക്കയാണു്" ആ സ്ത്രീ ഒരു പരുപരുത്ത സ്വരത്തിൽ പറഞ്ഞു.

"ദയവുചെയ്തു് അവളെ ഒന്നു കാണുന്നതിനെന്നെ അനുവദിക്കുമോ?"

"ഹാ! ഞാൻ സുഖം പ്രാപിക്കുമോ? അദ്ദേഹത്തെ ഇങ്ങോട്ടു കടത്തിവിടൂ." എലിസബത്തു ദയനീയമായി നിലവിളിച്ചു.

ആ പുരോഹിതൻ അവളുടെ കിടക്കമുറിയിൽ പ്രവേശിച്ചു. അവളെ അദ്ദേഹം സൂക്ഷിച്ചുനോക്കി. അവളുടെ വലത്തെ കൈ സ്തംഭിച്ചിരുന്നു. അവളുടെ വിരലുകൾ അനക്കുവാൻ പാടില്ലാത്തവണ്ണം കോച്ചിയിരുന്നു.

"ഹാ! എന്നോടു ക്ഷമിക്കണം. അങ്ങേയ്ക്കാവശ്യമുള്ള "ബലിപീഠവസ്ത്രം" ഞാൻ

# പത്രാധിപക്കുറിപ്പുകൾ

## ഉയിർത്തെഴുനേല്പ്.

വലിയനോമ്പിന്റെ പകുതിയിങ്കൽ (പകുതിനോമ്പു ദിവസം) "ഗോഗുൽത്താ" പള്ളിമദ്ധ്യത്തിൽ നാട്ടുന്ന ഒരു സമ്പ്രദായം സുറിയാനിസഭയിലുണ്ട്. വലിയ നോമ്പിൽ ക്രിസ്തീയ പൂർണ്ണതയിൽ വളരുവാൻ ശ്രമിക്കുന്ന വിശ്വാസികൾ നമ്മുടെ കർത്താവിന്റെ ഗോഗുൽത്തായിലെ കുരിശുമരണത്തേയും തദനന്തരമുള്ള ഉയിർത്തെഴുനേല്പിനേയും സവിശേഷമായി അവരുടെ ചിന്തയിൽപെടുത്തി ത്യാഗത്തിൽ അധിഷ്ഠിതമായ ക്രിസ്തീയ പൂർണ്ണത കൈവരുത്തണമെന്നുള്ളതാണ് ഈ അനുഷ്ഠാനോദ്ദേശം.

നമ്മുടെ കർത്താവിന്റെ ഉയിർത്തെഴുനേല്പിൽ വിശ്വസിക്കാത്ത ക്രിസ്ത്യാനികളെ ഇന്നു ധാരാളം കാണ്മാനുണ്ട്. ഉയിർത്തെഴുനേല്പ് നവീനശാസ്ത്രജ്ഞാനത്തിനു ചേർന്നതല്ലെന്നും അതിലുള്ള വിശ്വാസം ഒരു ക്രിസ്ത്യാനിക്ക് അപരിത്യാജ്യമല്ലെന്നും അവർ പറയുന്നു. ആംഗ്ലേയസഭയിലെ ഒരു ബിഷോപ്പായ ഡാക്ടർ ബാൺസ് മുതലായവർ ഇക്കൂട്ടത്തിൽപ്പെട്ടവരാണ്. ഉയിർത്തെഴുനേല്പു കൂടാത്ത ഒരു ക്രിസ്തുമതം വളരെ ശുഷ്ക്കിച്ചതാണ്. അതിനെ ക്രിസ്തുമതമെന്നുതന്നെ നാമകരണം ചെയ്വാൻ പാടില്ല. അതുകൊണ്ടാണു വിശുദ്ധ പൌലൂസ് തന്റെ ലേഖനങ്ങളിൽ ആവർത്തിച്ചാവർത്തിച്ചു പറയുന്നതു്, എനിക്കു് ഒരൊററ സുവിശേഷമെ ഉള്ളു, ആയതു കർത്താവായ യേശുക്രിസ്തുവും അവന്റെ ഉയിർത്തെഴുനേല്പുമത്രെ.

സ്ത്രീകൾ സഭയിൽ മിണ്ടാതിരിക്കണം. അവർ സഭയിൽ വരുമ്പോൾ തലമൂടണം എന്നിങ്ങനെയുള്ള ഉപദേശങ്ങൾ കൊടുത്തയാൾ പഴവനാണ്, അദ്ദേഹത്തിന്റെ അഭിപ്രായങ്ങളെല്ലാം സ്വീകാര്യമല്ലായെന്നു പറയുന്ന പരിഷ്ക്കാരികളോടു വി. പൌലൂസിന്റെ ഈ ഉപദേശത്തിന്റെ ദാർഢ്യത്തെ സംബന്ധിച്ചു് എന്താണു പറയേണ്ടതു്?

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാരം മൂലം ദൈവം സ്വർഗ്ഗത്തിൽനിന്നും ഭൂമിയിലേക്കിറങ്ങി. മനുഷ്യർ ഒരിക്കലും കണ്ടിട്ടില്ലാത്ത ദൈവത്തെ വി. യോഹന്നാൻ പറയുന്നതുപോലെ, അവർ കാണുകയും കേൾക്കുകയും സ്പർശി

---

നിർമ്മിച്ചു തരും. ഒരു പ്രതിഫലവും കൂടാതെ സന്തോഷത്തോടുകൂടി ഞാൻ അതു ചെയ്തുതരും. പക്ഷെ........എന്റെ ജീവിതം മുഴുവൻ പണത്തെ ദൈവമായി ഞാൻ കരുതി. സത്യസ്വരൂപനായ രക്ഷകനെ ഞാൻ വിസ്മരിച്ചപ്പോൾ ഇന്നിതാ ഞാൻ കഠിനമായി ശിക്ഷിക്കപ്പെട്ടു. അങ്ങു ദയവുചെയ്തു് ആ മേശയുടെ "വലിപ്പ്" ഒന്നു നീക്കി നോക്കുക. എന്റെ പ്രയത്നത്തിന്റെ ഏററവും മനോഹരമായ അംശം അങ്ങവിടെക്കാണും. ബൽജിയൻ പ്രദർശനത്തിൽ ഒന്നാംസമ്മാനം അതു കരസ്ഥമാക്കിയതാണ്. അങ്ങ്, അതങ്ങയുടെ പള്ളിയിലേക്കു കൊണ്ടുപൊയ്ക്കൊൾക. അങ്ങയുടെ ഗ്രാമത്തിൽനിന്നും രണ്ടു പെൺകുട്ടികളെ എന്റെ സമീപത്തേക്കയയ്ക്കുക. അവർക്കു ഞാൻ ലേസുകൾ തുന്നുന്നതിനുള്ള വിദഗ്ദ്ധമാർഗ്ഗങ്ങൾ കാണിച്ചുകൊടുക്കാം. അങ്ങനെ അവർ പഠിച്ചു് എന്നെക്കാൾ നല്ലവരായി സന്തോഷിക്കട്ടെ. ഞാൻ നിന്ദയോടുകൂടി പറഞ്ഞ വാക്കുകൾ എന്നോടു ക്ഷമിക്കണം.

* * *

ബ്രൂഗസ്സിലെ ആ ചെറുഗൃഹത്തിന്റെ അരമതിലിൽ ഇരിക്കുന്നതു് എലിസബത്തുതന്നെയാണ്. അവൾ രണ്ടു കുട്ടികളെ തുന്നൽവേല പഠിപ്പിക്കയാണ്. അതിനപ്പുറത്തായി രണ്ടു യുവതികൾ ലേസുകൾ തുന്നുകയും തുന്നിയ ലേസുകൾ ദാനമായി കൊടുക്കയും ചെയ്യുന്നു. എലിസബത്ത് അവർക്കു സുഖമായി ജീവിക്കുവാൻ വേണ്ട ധനവും ഒരു ഗൃഹവും നൽകി. പക്ഷെ, അവർ തങ്ങളുടെ ലേസുകൾ വിലയ്ക്കു വിൽക്കരുതെന്നും, നേരെ മറിച്ചു്, അവർക്കു കിട്ടിയിട്ടുള്ള നിക്ഷേപങ്ങൾക്കു ദൈവത്തോടുള്ള നന്ദിസൂചകമായി അവർ തങ്ങളുടെ ജോലി ചെയ്യണമെന്നും അവരോടു് അവൾ ഉപദേശിച്ചിരുന്നു.

ക്കയും ചെയ്യുന്നതിനവക്കു സാധിച്ചു. തന്റെ ഉയിർത്തെഴുന്നേല്പുമൂലം അധോമുഖനായിരുന്ന മനുഷ്യനെ സ്വർഗ്ഗത്തിലേക്കു താൻ കയററി. മനുഷ്യനും ദൈവവും തമ്മിലുള്ള വലിയ പിളപ്പിനെ ഉയിർത്തെഴുന്നേല്പുമൂലമാണു താൻ ഇല്ലായ്മചെയ്തതു്. കന്യകയിൽനിന്നു താൻ എടുത്ത ആദാമിന്റെ ശരീരത്തിൽ താൻ പിതാവിന്റെ വലത്തുഭാഗത്തു മദ്ധ്യസ്ഥത ചെയ്യുന്നു എന്നുള്ളതു് അതിന്റെ പ്രത്യക്ഷലക്ഷണമാണു്. ഒരുതരത്തിൽ പറഞ്ഞാൽ ഉയിർത്തെഴുന്നേല്പു മനുഷ്യാവതാരത്തിന്റെ പൂർത്തീകരണം മാത്രമാണു്. ഒന്നു് മറേറതിന്റെ ആവശ്യഘടകമത്രെ.

ദൈവവും മനുഷ്യനുമായുള്ള പിളർപ്പിനെ നമ്മുടെ കർത്താവു തന്റെ ഉയിർത്തെഴുന്നേല്പുമൂലം നിർമ്മാർജ്ജനം ചെയ്തതുപോലെ; ഉയിർത്തെഴുന്നേല്പുമൂലം ആത്മാവും ജഡവും തമ്മിലുള്ള പിളപ്പിനെയും നമ്മുടെ കർത്താവു് ഉന്മൂലനം ചെയ്തു. മനുഷ്യജീവിതം മരണത്തോടുകൂടെ അവസാനിക്കുന്നുവെന്നു ക്രിസ്തുവിനു മുമ്പു വിചാരിച്ചു പോന്നു. ഈ ചിന്താഗതിക്കു വിപ്ലവകരമായ മാററം വരുത്തിയതു നമ്മുടെ കർത്താവിന്റെ ഉയിർത്തെഴുന്നേല്പുമൂലമാണു് മനുഷ്യനെ ഭയാകുലനാക്കിത്തീർത്ത മരണം കർത്താവിന്റെ ഉയിർത്തെഴുന്നേല്പിനുശേഷം മനുഷ്യർ സന്തോഷത്തോടുകൂടെ വരിക്കുന്ന ഒരു സംഗതിയായിത്തീന്നു. മരിച്ചു ദൈവത്തോടുകൂടെ ഇരിക്കണമെന്നു സിദ്ധന്മാർ ആഗ്രഹിച്ചു. "മരണമേ നിന്റെ മൂർച്ഛ എവിടെ" എന്നു പറവാൻ ഇടയാക്കിയതു് ഈ അനുഭവമല്ലാതെ എന്താണു്? ഉയിർത്തെഴുന്നേല്പു് അനിഷേധ്യമായ ഒരു ക്രിസ്തീയ വിശ്വാസമാണു്. അതില്ലാതെയുള്ള ക്രിസ്തുമതം അന്യമതങ്ങളെക്കാൾ വിശേഷതരമല്ല. അതിനെ ക്രിസ്തുമതമെന്നു നാമകരണം ചെയ്വാൻ തന്നെ പാടുള്ളതല്ല.

മാമോദീസായിൽ വിശ്വാസികൾ ക്രിസ്തുവിനോടുകൂടെ മരിച്ചുയിർത്തെഴുന്നേൽക്കുന്നു. അതുകൊണ്ടു വി. പൌലൂസ് വിശ്വാസികളോടു പറയുന്നതു്, നിങ്ങൾ ക്രിസ്തുവിനോടുകൂടെ ഉയിർത്തെഴുന്നേററിരിക്കുന്നുവെങ്കിൽ നിങ്ങൾ മേലുള്ള കാര്യങ്ങളെ ചിന്തിക്കണം. ക്രൈസ്തവലോകം അധഃപതിച്ചുപോയിരിക്കുന്നു. നാം ലോകാവലംബികളായിത്തീന്നിരിക്കുന്നു. ഈ വലിയ നോമ്പും, ക്യംതാപെരുനാളും നമ്മെ കൂടസ്സായ ലോകമനോഗതി വിട്ടിട്ടു മേലോട്ടു നോക്കുന്നതിനു സഹായിക്കട്ടെ.

# വിശ്വാസപ്രമാണം ആവശ്യമോ?

വിശ്വാസം ആവശ്യമില്ല ജീവിതം മതിയെന്നുള്ള അഭിപ്രായഗതി നമ്മുടെ നാട്ടിൽ കൂടക്കൂടെ കേൾക്കാറുണ്ടു്. പാശ്ചാത്യരാജ്യങ്ങളിൽ വളരെ മുമ്പു നിലവിലിരുന്ന ആശയങ്ങളുടെ പ്രതിദ്ധ്വനിയാണു് ഇന്നു നമ്മുടെ നാട്ടിൽ കേൾക്കുന്നതു്. ഇക്കഴിഞ്ഞ ലോകമഹായുദ്ധത്തിനുശേഷം വിശ്വാസം കൂടാതെയുള്ള ജീവിതസാദ്ധ്യത്തിൽ സമൃദ്ധിയായി വിശ്വസിച്ചിരുന്ന പ്രോട്ടസ്റ്റന്റു സഭക്കാർതന്നെ അതിന്റെ അപ്രായോഗികത മനസ്സിലാക്കി അതിനെ നിഷ്ക്കാസനം ചെയ്തിരിക്കുന്നു "വിശ്വാസപ്രമാണത്തിലേക്കു തിരിച്ചു പോക" എന്നുള്ള ശബ്ദത്തിന്റെ മാറെറാലികൾ മികച്ച പ്രോട്ടസ്റ്റന്റു നേതാക്കന്മാരിൽനിന്നുതന്നെ ധാരാളം കേട്ടുതുടങ്ങിയിരിക്കുന്നു. വിശ്വാസംകൂടാതെ ക്രിസ്തുമതത്തിനു നിലനില്ക്കാൻ പാടില്ലെന്നു് അവർ ഇതിനകം നല്ലപോലെ മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നു.

ഇന്നത്തെ ലോകത്തിന്റെ ദുരിതാവസ്ഥയ്ക്കു കാരണം മതത്തിന്റെ അഭാവമാണു്. ക്രിസ്തുമതത്തിന്റെ താഴ്ചയ്ക്കുള്ള കാരണം വിശ്വാസത്തെ അവഹേളിച്ചതാണു്. ഇന്നു ലോകത്തിൽ വിജയപ്രദമായി പ്രവർത്തനംചെയ്യുന്ന ഏതു പ്രസ്ഥാനവും വിശ്വാസത്തിന്മേൽ കെട്ടിയുറപ്പിച്ചിട്ടുള്ളതാണു്. കമ്മ്യൂണിസം, സോഷ്യലിസം, എതിയിസ്റ്റിക്ക്, മെററീരിയലിസം മുതലായവയ്ക്കു ഖണ്ഡിതമായ വിശ്വാസസംഹിതയുണ്ടു്.

ക്രിസ്തുവും അപ്പോസ്തോലന്മാരും ദൃഢമായ വിശ്വാസം ഉപദേശിച്ചു. സന്നിഗ്ദ്ധമായ ഭാഷയിൽ അവർ ഒന്നും പറഞ്ഞില്ല. കാണാതെ വിശ്വസിക്കുന്നവർ ഭാഗ്യവാന്മാരെന്നു കർത്താവു പഠിപ്പിച്ചു. വി. പൌലൂസ് വി

ശ്വാസത്തിന്നു സർവ്വപ്രധാനമായ സ്ഥാനമാണു കൊടുത്തിരിക്കുന്നതു്. "ഞാനുപദേശിച്ചതിന്നു വിപരീതമായി സ്വർഗ്ഗത്തിൽനിന്നു മാലാഖാ വന്നു പറഞ്ഞാൽപോലും" അംഗീകരിക്കരുതെന്നു താൻ പഠിപ്പിക്കുന്നു. വിശ്വാസത്തെ പാലിക്കണമെന്നു തിമോത്തിയോസിനോടു താൻ ആജ്ഞാപിക്കുന്നു. അതുകൊണ്ടാണു സഭ പ്രാരംഭകാലംമുതൽ ഇന്നോളം വിശ്വാസത്തിന്നു പ്രാധാന്യം കല്പിക്കുന്നതു്. പൊതുസുന്നഹദോസുകൾ മൂലം വിശ്വാസത്തെ ക്രോഡീകരിച്ചതും അതുകൊണ്ടാണു്. വി. സഭയുടെ കാനോനികമായ പ്രാർത്ഥനകളിൽ, അനുദിനം ആറേഴു പ്രാവശ്യം വിശ്വാസപ്രമാണം ചൊല്ലുന്നതും അതുകൊണ്ടാണു്. ഒരു വിശ്വാസി അവന്റെ മരണസമയത്തും വിശ്വാസപ്രമാണം ചൊല്ലി മരിക്കുന്നു.

ഈ അടുത്തകാലത്തു് ഇംഗ്ലണ്ടിൽ കൂടിയ ആംഗ്ലോ-കാത്തലിക്കു് കോൺഗ്രസ്സ് വിശ്വാസപ്രമാണത്തിന്റെ പ്രാധാന്യത്തെ ഉച്ചൈസ്തരം ഘോഷിച്ചിട്ടുണ്ടു്. സുപ്രസിദ്ധ വേദശാസ്ത്രജ്ഞനായ വിൻചെസ്റ്ററിലെ ഡീൻ പറഞ്ഞതു്, "വിശ്വാസപ്രമാണത്തെ നാം ഇല്ലായ്മചെയ്യുന്നതുകൊണ്ടു സ്വർഗ്ഗത്തിലേക്കു മനുഷ്യനെ കയററുന്ന ബലമായി കെട്ടിയുറപ്പിച്ച പാലത്തെ നിർമ്മൂലനാശം ചെയ്യുകയാണു്. കൂടുതൽ ആളുകളെ സ്വർഗ്ഗത്തിലേക്കു കയററണമെന്നു വിചാരിച്ചു ആ പാലത്തെ നാം നശിപ്പിച്ചാൽ അതിന്റെ സ്ഥാനത്തു നാം ഇടുന്ന ശുഷ്ക്കിച്ച പലക ഒരുത്തനെപ്പോലും സ്വർഗ്ഗത്തിലേക്കു കയററുന്നതിന്നുപകരിക്കയില്ല. ഒരു ബലവത്തായ പാലത്തിന്നു പകരം ഒരു വെറും പലക ഇടുന്നതു് എളുപ്പമായിരിക്കും; എന്നാൽ അതു ബലഹീനവും ഉപയോഗശൂന്യവുമാണെന്നു മനസ്സിലാക്കണം." വിശ്വാസപ്രമാണം ചൊല്ലുക ആരാധനതന്നെയാണെന്നും അദ്ദേഹം സമർത്ഥിച്ചു. സുപ്രസിദ്ധ നാഷ്ഡം ആബിയിലെ ഒരു സന്യാസിവര്യൻ പറഞ്ഞതു്, ഇന്നു ലോകത്തിൽ കാണുന്ന മതവിദ്വേഷകരമായ പ്രസ്ഥാനങ്ങൾക്കുള്ള പരിഹാരമാർഗ്ഗം മതത്തെ പുരാതനവും പരിപാവനവും വിശുദ്ധന്മാർക്കു് ഒരിക്കലായി കൊടുക്കപ്പെട്ടിട്ടുള്ളതുമായ വിശ്വാസപ്രമാണത്തിന്മേൽ കെട്ടിപ്പടുക്കുകയാണെന്നാത്രെ.

## ഓർത്തഡോക്സ് വിശ്വാസവും ഡാക്ടർ സ്റ്റാൻലി ജോൺസും.

ഡാക്ടർ ജോൺസ് ഇൻഡ്യാക്കാർക്കും വിശേഷിച്ചു തിരുവിതാംകൂർകാർക്കും സുപരിചിതനായ ഒരു അമ്മേരിക്കൻ മിഷ്യനറിയാണു്. അദ്ദേഹത്തിന്റെ വിശ്വാസസംബന്ധമായ അഭിപ്രായങ്ങളോടു യോജിക്കാൻ നിവൃത്തിയില്ലെങ്കിലും അദ്ദേഹം ഒരു ക്രിസ്തുഭക്തനും ക്രിസ്തുമതത്തിന്റെ പ്രചാരത്തിന്നുവേണ്ടി അക്ഷീണപരിശ്രമം ചെയ്യുന്ന ആളുമാണു്.

അദ്ദേഹം അടുത്തകാലത്തു് അമ്മേരിക്കയിൽ ആയിരുന്നപ്പോൾ സഭകൾ തമ്മിൽ ഒരു ഫെഡറൽ യൂണിയൻ സ്ഥാപിക്കുന്നതിന്നുവേണ്ടി ധാരാളം പ്രയത്നങ്ങൾ ചെയ്തു. ആ പത്രങ്ങളുടെ കൂട്ടത്തിൽ "വീണ്ടും കൈവെപ്പോ, അതോ കൂട്ടായ്മയുടെ വലങ്കയ്യോ" എന്നീ വിഷയത്തെ സംബന്ധിച്ചു ചില ലേഖനങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ടു്. അതിലു അദ്ദേഹം ഉന്നയിച്ചിട്ടുള്ള ചില അഭിപ്രായങ്ങൾ നമ്മുടെ ദൃഷ്ടിയിൽപെടേണ്ടതാണു്.

നമ്മുടെ കർത്താവു് അപ്പോസ്തോലന്മാരെ പട്ടംകെട്ടിയതു് അവരെ വേർതിരിച്ചതുകൊണ്ടു മാത്രമാണെന്നാണു്. അദ്ദേഹം പറയുന്നതു്, "അവൻ അവരെ തെരഞ്ഞെടുത്തതുകൊണ്ടു കൈവെപ്പുണ്ടായി അതു തെരഞ്ഞെടുപ്പാണു് അവരെ വേർതിരിച്ചതും. അതാണു ശരിയായ കൈവെപ്പു്."

ഇതു യഥാർത്ഥമാണോയെന്നു നാം പര്യാലോചിക്കേണ്ടിയിരിക്കുന്നു. വി. യോഹന്നാന്റെ സുവിശേഷത്തിൽ നാം വായിക്കുന്നതു്, "നമ്മുടെ കർത്താവിന്റെ ഉയിർത്തെഴുന്നേല്പിന്റെ ശേഷം താൻ അവരുടെമേൽ ഊതി, അവരോടു പറഞ്ഞതു്, വി. ആത്മാവിനെ പ്രാപിക്ക" (യോഹ. 20:21) യെരുശലേമിൽനിന്നു പോകരുതെന്നും അവരോടു താൻ ആജ്ഞാപിച്ചു. (ലൂക്കൊ. 24:49) പിന്നീടു പെന്തിക്കോസ്തുദിവസത്തിൽ വിശുദ്ധ അപ്പോസ്തോലന്മാർ വിശുദ്ധാത്മവരം പ്രാപിച്ചു. തന്മൂലമാണു ശരിയായ കൈവെപ്പു സിദ്ധിച്ച

# മലങ്കരസഭാവിശ്വാസം

അഥവാ

## ഞാനും മി. കെ. എൻ. ദാനിയേലും തമ്മിൽ നടത്തിയ എഴുത്തുകുത്തുകൾ—ഉപക്രമം.

(ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ്)

### III

സുറിയാനിസഭയെ സന്ദർശിക്കുക, പുരാതന കൈയെഴുത്തുഗ്രന്ഥങ്ങൾ ശേഖരിക്കുക എന്നിവയായിരുന്നു ബുക്കാനനെൻറ പര്യടനലക്ഷ്യം. തിരുവിതാംകൂർ-കൊച്ചി സംസ്ഥാനങ്ങളിലെ ഒന്നാമത്തെ റസിഡണ്ടായ കർണ്ണൽ മക്കാളിയുടെ ആലോചനയും പിന്തുണയും ഈ പര്യടനത്തിൽ ബുക്കാനാന്ന് അത്യധികം സഹായകരമായിരുന്നുവെന്നതിനു പുറമെ തിരു

---

തെന്നു മനസ്സിലാക്കണം. അല്ലാതെ തെരഞ്ഞെടുത്തതുകൊണ്ടും വേർതിരിച്ചതുകൊണ്ടും മാത്രമല്ല.

യഹൂദാസ്കറിയോത്തിനു പകരം മത്തിയാസിനെ തെരഞ്ഞെടുത്തതിൻെറ വിവരണവും (നടപ്പുകൾ 1: 15-26) വളരെ വിജ്ഞാനപ്രദമാണ്. വിശ്വാസികളുടെ സമൂഹം അർഹതയുള്ളവരെ തെരഞ്ഞെടുത്തശേഷം, നറുക്കുമൂലം അവസാനതീരുമാനം ചെയ്‌വാൻ കർത്താവിനോടപേക്ഷിക്കുന്നു. അതുകൊണ്ട് ഒന്നാമത്തെ പട്ടക്കാരൻെറ തെരഞ്ഞെടുപ്പിൽ ഡാക്ടർ ജോൺസ് പറയുന്നതുപോലെയുള്ള "കൂട്ടായ്മയുടെ വലങ്കൈയിൽ" കൂടുതൽ കാര്യങ്ങൾ അന്തർഭവിച്ചിരുന്നുവെന്നു മനസ്സിലാക്കണം.

അതുപോലെ ഏഴു ശെമ്മാശ്ശന്മാരെ തെരഞ്ഞെടുത്തപ്പോഴും, "അവർ പ്രാർത്ഥിക്കയും അവരുടെ കൈകൾ അവരുടെമേൽ വെക്കുകയും ചെയ്തു" (നടപ്പ്. 6:6)

വി. പൗലൂസിൻെറ കാര്യത്തിൽ കൈവെപ്പു നേരിട്ടു സ്വർഗ്ഗത്തിൽനിന്നു ലഭിച്ചതാണെന്നു താൻതന്നെ പറയുന്നുണ്ട്. അതൊരു അസാധാരണ മാർഗ്ഗമാണെന്നും താൻ സൂചിപ്പിക്കുന്നുണ്ട്. എന്നാൽ താനും അനനിയാസിൻെറയും അപ്പോസ്തോലന്മാരുടെയും അടുക്കൽ പോയി അധികാരം വാങ്ങിക്കുന്നുണ്ട്. വി. പൗലൂസിൻെറ കൈവെപ്പു അത്ഭുതപൂർവ്വമായി സ്വർഗ്ഗത്തിൽനിന്നാണെങ്കിലും ഇതരന്മാരുടെ കാര്യത്തിൽ വെറും "വിളി"കൊണ്ടും "കൂട്ടായ്മയുടെ വലങ്കൈ"കൊണ്ടും താൻ തൃപ്തിപ്പെടുന്നില്ല. തീമോത്തിയോസിന് കൂട്ടായ്മയുടെ വലങ്കൈ മാത്രമല്ല താൻ നീട്ടിയതു്. കൂദാശപരമായ കൈവെപ്പു താൻ കൊടുത്തു. അവനോടു താൻ ഉപദേശിക്കുന്നതു് "കൈവെപ്പുമൂലം സിദ്ധിച്ച ആത്മീയ നൽവരത്തെ പുഷ്ടിപ്പെടുത്തുക" (2 തീമോ. 1:6) വേറൊരു ലേഖനത്തിൽ "ധൃതഗതിയായി ആരുടെമേലും കൈവെക്കരുതെന്നും" താൻ ഉപദേശിക്കുന്നു. (1 തീമോ. 5:21) ഈ അനിഷേധ്യവേദപുസ്തകരേഖകൾക്കൊക്കെ എതിരായി ഡാക്ടർ ജോൺസ് പറയുന്നതു്, "ദൈവം ഒരാത്മാവിനെ സ്വീകരിക്കുന്നതു് ഏതു കൈ അവൻെറ മേൽ വെച്ചു എന്നുള്ളതിനെ ആധാരമാക്കിയല്ല" എന്നത്രെ.

ഡാക്ടർ ജോൺസ് ലോകപ്രസിദ്ധനായ ഒരു പ്രസംഗകനും നമ്മുടെനാട്ടിൽ വളരെ പരിചിതനുമാണ്. എന്നാൽ അദ്ദേഹത്തിൻെറ ഈ ഉപദേശപരമ്പരയോടു യോജിക്കാൻ മാർഗ്ഗം കാണുന്നില്ല. വേണ്ടതുപോലെ അറിവും വിവേചനാശക്തിയുമില്ലാത്തവർ പ്രസംഗചാതുര്യംകൊണ്ടു തെററിൽ വീണുപോയേക്കാവുന്നതുകൊണ്ടാണു വൈമനസ്യത്തോടുകൂടെയെങ്കിലും ഈവക പ്രസംഗങ്ങൾ കേൾക്കരുതെന്നു സഭാദ്ധ്യക്ഷന്മാർ പറയുന്നതു്. വ്യക്തിവിദ്വേഷം അശേഷംതന്നെ അതിലില്ല.

വിതാംകൂർ സർക്കാർ അദ്ദേഹത്തിൻെറ ബഹുമാനാർത്ഥം രണ്ടു വെള്ളിവില്ലാക്കാരെ വിട്ടുകൊടുത്തുമിരുന്നു. അന്നാത്തെ മലങ്കര സുറിയാനി സഭയുടെ വൈദികാദ്ധ്യക്ഷൻ പകലോമററം കുടുംബാംഗവും ആറാം മാർത്തോമ്മാ എന്ന സ്ഥാനാഭിധാനത്തിൽ സുപ്രസിദ്ധനുമായിരുന്ന വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായായിരുന്നു. ഡാക്ടർ ബുക്കാനൻ ആവട്ടെ സഭാതലവനെ സന്ദർശിക്കുന്നതിനു മുമ്പായി പഴക്കവും പ്രാബല്യവുമുള്ള ചില സുറിയാനിപ്പള്ളികളും ക്രൈസ്തവകേന്ദ്രങ്ങളുമാണ് ആദ്യമായി സന്ദർശിച്ചതു്. മാവേലിക്കര, ചെങ്ങന്നൂർ, കല്ലിശ്ശേരി, റാന്നി എന്നീ പള്ളികൾ സന്ദർശിച്ചതോടെ സുറിയാനിക്രിസ്ത്യാനികൾ സാധുപ്രകൃതികളും ക്ഷിപ്രവിധേയരുമാണെന്നു ഡാക്ടർ തീരുമാനിച്ചു. അവരുടെ സ്വഭാവത്തിൽനിന്നും വർത്തനരീതിയിൽനിന്നും സഭാദ്ധ്യക്ഷനായ മെത്രാപ്പോലീത്തായും അവരെപ്പോലെ നിഷ്കപടശീലനാണെന്നും ഡാക്ടർ അനുമാനിച്ചു. ഇംഗ്ലീഷു ജാതിയുടെ പ്രതാപമഹിമകളേയും സമരവീര്യത്തെയും ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ശക്തിയേയും കുറിച്ചു് അവർ കേവലം അജ്ഞന്മാരല്ലെന്നും ബുക്കാനാൻ ബോധിച്ചു. ഒരു പരിഷ്കൃതജാതി, ഒരു വമ്പിച്ച ക്രൈസ്തവജനത എന്നീ നിലകളിൽ ഇംഗ്ലീഷു സഭയുടെ മേധാവിത്വം സുറിയാനിക്കാർ വളരെയധികം കാര്യമായി കരുതുമെന്നും ബുക്കാനാൻ വിശ്വസിച്ചു. ഈ ഒരു പരിതസ്ഥിതിയിലായിരുന്നു കൊല്ലവർഷം 982 വൃശ്ചികം 11-ാംതീയതി ഡാക്ടർ ബുക്കാനാൻ കണ്ടനാട്ടെത്തി വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ സന്ദർശിച്ചതു്. ഒരുമിച്ചുള്ള കുറച്ചുദിവസത്തെ സന്തോഷപ്രദമായ സമ്പർക്കവാസത്തിനിടയിൽ സുറിയാനിസഭയേയും മെത്രാപ്പോലീത്തായേയും ഒരു ചെറിയ സ്വർണ്ണക്കപ്പണികൊണ്ടു് ഒരു നൊടിനേരത്തിനുള്ളിൽ ബദ്ധപ്പാടും പരിശ്രമവുമൊന്നും കൂടാതെ ആംഗ്ലേയസഭയിൽ സൂത്രത്തിൽ ഉൾപ്രവേശിപ്പിക്കാമെന്നു ബുദ്ധിമാനായ ബുക്കാനാൻ ഇംഗ്ലീഷുജാതിക്കു സഹജമായ നയകുടിലതയോടുകൂടി തീരുമാനിച്ചു. അതനുസരിച്ചു മെത്രാപ്പോലീത്തായും സുറിയാനി സമുദായമൊന്നാകെയും പ്രോട്ടസ്റ്റൻറു വിശ്വാസാചാരം സ്വീകരിച്ചു് ആംഗ്ലേയസഭാംഗങ്ങളായിത്തീർന്നുകൊള്ളാമെന്നു സമ്മതിച്ചിരിക്കുന്നതായി ഡാക്ടർ ബുക്കാനാൻ കൂടെയുള്ള ദ്വിഭാഷിയുടെ സഹായത്തോടുകൂടി ഒരു രേഖ എഴുതിയുണ്ടാക്കി, ഒപ്പിട്ടു മടക്കിക്കിട്ടുന്നതിനായി മെത്രാപ്പോലീത്തായുടെ കൈയിൽ കൊടുത്തു. ഇങ്ങനെയൊരു രേഖ ഒപ്പിട്ടുകൊടുക്കുന്നതിനു പകരമായി ഈസ്റ്റിൻഡ്യാക്കമ്പനിയിൽനിന്നു് സുറിയാനിസഭയ്ക്കും മെത്രാപ്പോലീത്തായ്ക്കും ആവശ്യമുള്ള സർവ്വവിധ സഹായസഹകരണങ്ങളും നൽകിക്കൊള്ളാമെന്നും, ആ കാര്യത്തിൽ സംശയത്തിനു് അവകാശമില്ലെന്നും ഇൻഡ്യാ വൈസ്രോയിയുടെ പിൻബലം ആസ്പദമാക്കി ഡാക്ടർ ബുക്കാനാൻ വേണ്ട ഉറപ്പും വാഗ്ദാനംചെയ്തു. വൈസ്രോയിയുടെ നിയോഗാനുസരണം സുറിയാനിക്രിസ്ത്യാനികളെ സന്ദർശിപ്പാൻ പുറപ്പെട്ടതാണെങ്കിലും, നാലോ പത്തോ ദിവസത്തെ ആതിഥ്യപരിചയത്തെമാത്രം ആസ്പദമാക്കി, ശൈശവത്തിൽ മുലപ്പാലോടുകൂടി ആസ്വദിച്ചിട്ടുള്ളതും, സത്യമെന്നും അനിഷേ

---

## ഒരു തിരുത്തൽ.

കഴിഞ്ഞ കുംഭം ലക്കത്തിൽ നസ്രാണി ജഡ്ജിമാരെ ഹരിക്കാരന്മാർ ബഞ്ചുമേടയിൽനിന്നു കഴുത്തിൽ പിടിച്ചു പുറത്തിറക്കിയ അവസരത്തിൽ അവർ ഓരോരുത്തരുടെയും പേർ ചൊല്ലി "ഇനിപോയി മത്തിവിററാട്ടെ എന്നു്" അവഹേളിച്ചതിനെ സംബന്ധിച്ചു ഫുട്ട്നോട്ടിൽ പ്രസ്താവിച്ചിരുന്നുവല്ലോ. കുഞ്ഞാക്കോണ്ട ജഡ്ജി അന്നില്ലായിരുന്നുവെന്നും അദ്ദേഹം 1002-ാമാണ്ടു ചിങ്ങം 20-ാംനു ഉദ്യോഗത്തിലിരിക്കവെ പരലോകപ്രാപ്തനായിത്തീർന്നുവെന്നും അദ്ദേഹത്തിൻെറ പൗത്രപുത്രനായ ചാത്തന്നൂർ മി. കെ. ഗീവർഗ്ഗീസ് മുതലാളി അറിയിച്ചിരിക്കുന്നു. 1011-ൽ ജീവിച്ചിരുന്ന നസ്രാണി ജഡ്ജിമാരെ പേർവിളിച്ചു പൊതുവെ അവമാനിച്ചതിൻെറ ഒരു മാതൃക കാണിപ്പാൻ കുഞ്ഞാക്കോണ്ട ജഡ്ജിയുടെ പേർ ഞാൻ ഉദ്ധരിച്ചതായി മാത്രമെ പരിഗണിക്കേണ്ടതുള്ളൂ.

(കെ. എം. വർഗ്ഗീസ്)

ധ്യമെന്നും അതിഗാഢമായി വിശ്വസിച്ചുപോരുന്നതുമായ സ്വന്തം മതവിശ്വാസത്തെ അഭംഗമായി പുലർത്തുവാൻ ചുമതലപ്പെട്ട ഒരു മെത്രാപ്പോലീത്തായുടെ മതനിഷ്ഠയ്ക്കും ആത്മാഭിമാനത്തിനും മനസ്സാക്ഷിക്കും കാശിനും വിലപിടിപ്പില്ലെന്നുള്ള വിധം അത്യധികം അവമാനകരമായ രീതിയിൽ ഇങ്ങനെയൊരു രേഖ ചമച്ച് ഒരു കൂസലുംകൂടാതെ നേരെതന്നെ കൈയിൽ വെച്ചുകൊടുപ്പാൻ നിർലജ്ജം ധൈര്യപ്പെട്ട ഒരു ഇംഗ്ലീഷു മനുഷ്യന്റെ നാണമില്ലായ്കയ്ക്ക് അദ്ദേഹത്തിന്റെ നാഗരികത തന്നെയാണ് ഉത്തരവാദിത്വം വഹിക്കേണ്ടത്. ദീർഘസൂത്രിയും കപടതന്ത്രജ്ഞനുമായ ആ ഒരു അതിഥി തന്റെയും സുറിയാനിസഭയുടെയും മുമ്പിൽ വിരിച്ചിരിക്കുന്ന ആ ഒരു കുരുക്കുവലയെ നോക്കി വൃദ്ധനായ മെത്രാപ്പോലീത്താ നിശ്ശബ്ദമന്ദഹാസം തൂകിയിരിക്കണമെന്നു നിശ്ചയമാണ്. എന്നിരിക്കിലും മഹാശക്തന്മാരായ ഈസ്റ്റിൻഡ്യാക്കമ്പെനിമേലധികാരികളുടെ സൗമനസ്യത്തെയും സൗഹാർദ്ദബന്ധത്തെയും പിൻകാൽകൊണ്ട് ഒററയടിക്കു തട്ടിനീക്കിയതായി വന്നുകൂടുക എന്നതു തൽക്കാലനിലയ്ക്ക് ആശാസ്യമല്ലെന്നു കരുതി, തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സറിയാതെ ഒപ്പിട്ടുതരുവാൻ നിവൃത്തിയില്ലെന്ന് ഒരു പ്രബലതരമായ മറുന്യായം പ്രയോഗിച്ച് ഇലയ്ക്കും മുള്ളിനും കേടില്ലാത്തവിധം ബുദ്ധിമാനായ മെത്രാപ്പോലീത്താ ഒഴിഞ്ഞുമാറി. തന്റെ പ്രലോഭനപാശത്തിന്റെ കുരുക്കുചരടുകൾ അപ്പാടെ പറിഞ്ഞു കള്ളി വെളിച്ചത്തായി എന്നു ജളത്വം പററിയ നയതന്ത്രജ്ഞനായ ബുക്കാനാനാവട്ടെ "കണ്ടെങ്കിൽ കളി, കണ്ടില്ലെങ്കിൽ കാര്യം" എന്നു തൊണ്ടിവസ്തുക്കളെപ്പററി പഴഞ്ചൊല്ലു പറയുന്നതുപോലെ അതു കേവലം ഒരു നർമ്മവിനോദമാണെന്ന ഭാവേന ആ രേഖ അപ്പോൾതന്നെ മടക്കി വാങ്ങി അവിടെ വെച്ചുതന്നെ പിച്ചിപ്പറിച്ചു ദൂരവെ ചിതറിട്ടു മതിപ്പിനും മാനത്തിനും മാററു കുറയാതിരിക്കുമാറു ചിരിച്ചു രസിച്ചു കാര്യം കളിയിൽ കലാശിപ്പിച്ചു. തമ്മിൽ തമ്മിൽ എഴുത്തുകുത്തു നടത്തുന്നതിലേക്കു രാജസമ്മതം ആവശ്യമാണോ എന്ന് ഒരു സന്ദേഹവും പ്രകാശിപ്പിച്ചുകൊണ്ടാണു ധ്വര അവിടം വിട്ടത്. സുറിയാനിസഭയുടെ വളർച്ചയ്ക്കും സുവിശേഷഘോഷണപ്രചരണത്തിനും സഹായകരമായ നിലയിൽ ചർച്ച്മിഷ്യൻ സൊസൈററിയും സുറിയാനിസഭയും തമ്മിൽ ഒരു സൗഹൃദബന്ധം സ്ഥാപിക്കുന്നതിന്റെ സാധ്യതയെക്കുറിച്ചു മെത്രാപ്പോലീത്തായുമായി ഒരു അനൗപചാരിക സംഭാഷണം നടത്തുവാൻ മാത്രം സുറിയാനിസഭാവേദിയിൽ നല്ലപ്പോൾ കാൽ കുത്തിയ വിദ്യാസമ്പന്നനായ ഒരു ഇംഗ്ലീഷ് പാദ്രി, മുതൽക്കൈക്കു പ്രയോഗിച്ച ഒരു പാണിത്തരമാണ് നാം ഇവിടെ കണ്ടത്. ഈ സംഭവത്തെ സംബന്ധിച്ചു വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തന്റെ സുറിയാനിസഭാചരിത്രഗ്രന്ഥവരിയിൽ രേഖപ്പെടുത്തിട്ടുള്ള വാക്കുകൾ യഥാസ്ഥിതിയിൽ താഴെ പകർത്തുന്നു. [ഗദ്‌രേഖക്കുള്ളിൽ വിശദീകരണാർത്ഥം ചേർത്തിട്ടുള്ള വാചകങ്ങൾ എന്റെ സ്വന്തമാണ്. ഇന്നത്തെ നിലയിൽ ചില ലിപികൾക്കും ഭേദം വരുത്തീട്ടുണ്ട്.]

"82-ാമാണ്ടു (982) തുലാമാസം 29-ാം തീയതി ബുക്കാനാൻ സായ്പ് വന്നു. പുതിയാവിൽനിന്നു വള്ളംകരേറി റാന്നിവരെയുള്ള പള്ളികളിലൊക്കെയും ചെന്ന് ഓരോ പൂവിരാകനും കൊടുത്തു. വൃശ്ചികമാസം 11-ാംതീയതി കണ്ടനാട്ടു വന്നു. അച്ചനെ (വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ) കണ്ടാറെ വളരെ സന്തോഷമായി. ഇങ്ങനെ പാർക്കുമ്പോൾ ഒരു ദിവസം ഒരു കട്ടോസും (കടലാസ്) എഴുതിക്കൊണ്ടുവന്നു അച്ചന്റെ (മെത്രാപ്പോലീത്തായുടെ) പററിൽ കൊടുത്തു. ഇതിനു എഴുത്തിട്ടുതരണമെന്നും (ഒപ്പിട്ടുതരണമെന്നും) കുമ്പഞ്ഞിയിൽനിന്നും (ഈസ്റ്റിൻഡ്യാക്കമ്പെനിയിൽനിന്നും) വേണ്ടുന്നതൊക്കെയും വരുത്തിത്തരുന്നതിനു സംശയമില്ലെന്നും (ആവശ്യമായ സർവ്വവിധ സഹായസഹകരണങ്ങൾ നൽകുമെന്നുള്ളതിനെ സംബന്ധിച്ചു സംശയിക്കേണ്ടതില്ലെന്നും) പറഞ്ഞു. എഴുതിയതു വായിച്ചുകണ്ടാറെ ഇംഗ്രസ്സുമാർഗ്ഗം അനുസരിച്ചു നടക്കാമെന്നും (ഇംഗ്ലീഷ് പ്രൊട്ടസ്റ്റന്റു സഭയിൽ ചേർന്നുകൊള്ളാമെന്നു) എഴുതിയിരിക്കകൊണ്ടു തിരുമനസ്സറിഞ്ഞല്ലാതെ (മഹാരാജാവു

തിരുമേനി അറിയാതെ) എഴുതിട്ട (ഒപ്പിട്ട്) തന്നുകൂടായെന്നും പറഞ്ഞപ്പോൾ തമ്മിൽ തമ്മിൽ ചീട്ടും കുറിയും എഴുതുന്നതിനു രാജാവിനെ ബോധിപ്പിച്ചേ ആവാ എന്നും പറഞ്ഞു കടുദാസു (കടലാസ്) വാങ്ങിച്ചു കീന്തി അവിടിരുന്നതന്നെ പിച്ചിപ്പറിച്ചു ചിരിച്ചുംകൊണ്ടു സന്തോഷമായിട്ടു യാത്രചൊല്ലി പോയതിന്റെ ശേഷം 30-ാംതീയതി ബുക്കാനാൻ സായ്‌വും മക്കാളിധുരയുംകൂടെ വന്നു. അല്ലാതെ രണ്ടു വെള്ളക്കാരുമുണ്ടായിരുന്നു.”

ഡാക്ടർ ബുക്കാനാൻ തിരുവിതാംകൂർ വിടുന്നതിനു മുമ്പായി രണ്ടുമൂന്നു സന്ദർഭങ്ങളിൽ മെത്രാപ്പോലീത്തായുമായി നടത്തിയിട്ടുള്ള സംഭാഷണങ്ങളിൽ ഡാക്ടർക്ക് ഇഷ്ടപ്പെട്ടവയും അനുകൂലതരമെന്ന് തോന്നിയവയുമൊക്കെ The christian researches in Asia എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തീട്ടുണ്ടെങ്കിലും പ്രഥമ സന്ദർശനഘട്ടമായ വൃശ്ചികം 11-നും 30-നും മദ്ധ്യേ നടന്നതായ മേൽ ചേർത്ത സംഭവത്തെപ്പറ്റി ബുക്കാനാന്റെ മറേറതെങ്കിലും ഗ്രന്ഥങ്ങളിലാവട്ടെ എഴുത്തുകളിലാവട്ടെ യാതൊരു അക്ഷരവും രേഖപ്പെടുത്തിട്ടില്ലെന്നുള്ളത് അദ്ദേഹത്തിന്റെ സദുദ്ദേശത്തിന്റെയും ഹൃദയനൈർമ്മല്യത്തിന്റെയും നേരെ പിന്നെയും പിന്നെയും ഒരു ചോദ്യചിഹ്നമായിത്തന്നെ നിലകൊള്ളുന്നു. വലിയ മാർ ദീവന്നാസ്യോസിന്റെ താടിമീശയുടെ നിളംപോലും മറന്നുപോകാതെ രേഖപ്പെടുത്തിയ ബുക്കാനാന് ആദ്യത്തെ കൂടിക്കാഴ്ചയിൽത്തന്നെ നടന്നതായ ഈ സംഭവത്തെ സംബന്ധിച്ചു വിസ്മൃതിവന്നുപോയി എന്നു പറവാൻ സുബുദ്ധികൾ ആർക്കുതന്നെയും സാധ്യമല്ല. അദ്ദേഹത്തെ അനുഗമിച്ച് സുറിയാനിസഭയിൽ സേവനം അനുഷ്ഠിപ്പാൻ വന്നുവശായ സി. എം. എസ്സ്. മിഷ്യണറിമാർ മിക്കവാറും എല്ലാവരുടേയും സമ്പ്രദായം ഇങ്ങനെതന്നെ ആയിരുന്നു. മലങ്കരസഭയെ ഇംഗ്ലീഷ് പ്രോട്ടസ്റ്റന്റുസഭയിൽ തികച്ചും ലയിപ്പിക്കുന്നതിനുവേണ്ടി ഭാഷാതന്ത്രപരമായ നയപ്രയോഗങ്ങളിൽ സുപരിചിതരായിരുന്ന ഈ വെള്ളക്കാരായ ധുരമാർ അതതു സന്ദർഭങ്ങളിൽ ഒളിഞ്ഞും ഒട്ടുതെളിഞ്ഞും പ്രവർത്തിച്ചിട്ടുള്ള കൂടകർമ്മങ്ങൾ ഒരുവിധവും അതേസമയം അവരുടെ സേവനങ്ങളെ വിഷയീകരിച്ച് എഴുതീട്ടുള്ള റിപ്പോർട്ടുകളും ഡയറികളും മറെറാരുവിധവുമായിരുന്നു. റിക്കാർട്ടുകളിൽ എങ്ങും ഒരു പിടിക്കും വകയുണ്ടായിരിക്കരുതെന്ന് ആ നയകുശലന്മാർ നേരത്തെ കണ്ടുവെച്ചിരുന്നുവെന്നു സ്പഷ്ടം. മിഷ്യണറിമാരുടെ സേവനങ്ങളെ വെള്ളയടിച്ച് ശ്ലാഘിപ്പാനും വാഴ്ത്തുവാനും പുറപ്പെട്ടിട്ടുള്ള മിഷണ്യറി പക്ഷപാതികളായ ചില ചരിത്രകാരന്മാർ ഈ വക ഡയറികളെയും റിപ്പോർട്ടുകളെയും കണ്ണടച്ച് സമാശ്രയിക്കുകകാരണം അവർ യാഥാർത്ഥ്യത്തിൽനിന്നു വളരെ ഭ്രംശിച്ചുപോയിട്ടുണ്ടെന്ന് സൂക്ഷ്മദൃക്കുകൾക്കു മനസ്സിലാക്കുവാൻ പ്രയാസമില്ല. നേരേമറിച്ച് നാട്ടിൽവച്ചു നടന്ന ഒരു സംഭവത്തെപ്പറ്റി അതിൽ ഉൾപ്പെട്ട ഉത്തരവാദിത്വമുള്ള മറുകക്ഷിയായ മെത്രാപ്പോലീത്താ യാതൊരു ഉള്ളുകള്ളികളും കൂടാതെ മിഷ്യണറിമാരുടെ യഥാർത്ഥമായ ലാക്ക് എന്താണെന്നു സ്പഷ്ടമായി വെളിപ്പെടുമാറ് ഒന്നാമത്തെ കൂടിക്കാഴ്ചയിൽത്തന്നെ നടന്നതായ ആ വികടകർമ്മത്തെ സംബന്ധിച്ചു സ്വന്തം കൈവിരൽകൊണ്ടു രേഖപ്പെടുത്തിയിരിക്കുന്ന പ്രസ്താവനയാകട്ടെ സത്യത്തിന്റെ സർവ്വ പ്രാബല്യത്തോടുംകൂടിതന്നെ തലയുയർത്തി നില്ക്കുന്നു.

വലിയ മാർ ദീവന്നാസ്യോസും ബുക്കാനാനും തമ്മിൽ പിന്നീടു നടന്നതായ കൂടിക്കാഴ്ചയിൽ ആ യൂറോപ്യൻ കുറെക്കൂടി മര്യാദയും ലാഘ്യവും പ്രത്യക്ഷപ്പെടുത്തിയതായി നമുക്കു കാണാം. സുറിയാനിസമുദായത്തെയും മെത്രാപ്പോലീത്തായെയും ക്ഷണനേരത്തിനുള്ളിൽ പാട്ടിലാക്കിത്തീർക്കുന്നതിനുള്ള തന്ത്രപ്രയോഗം വിഫലമായിത്തീർന്നതിനാൽ, ആയതിലേക്കു വിസ്തൃതവ്യാപകവും മനോരഞ്ജകവുമായ മറെറാരു കാര്യപരിപാടിതന്നെ അദ്ദേഹം സ്വീകരിക്കയുണ്ടായി. രാജ്യഭരണത്തിന്റെ താന്ത്രിക നിഗൂഢതകളെപ്പറ്റി അനുഭവജ്ഞാനമില്ലാത്ത ഒരു പാവപ്പെട്ട സമുദായവുമായി ചെയ്യുന്ന ഏതു വ്യവസ്ഥകളേയും രാഷ്ട്രീയശക്തിയുടെ നയതന്ത്രപരമായ ഇരുമ്പുന്തലച്ചിലെ ഭാഷാസുഷിരങ്ങളിലൂടെ എങ്ങനെയും വലിച്ചുനീട്ടുവാൻ കഴിവുള്ളവനാണ് ഇംഗ്ലീഷു

കാരൻ എന്നു ഡാക്ടർ ബുക്കാനാൻ നിശ്ചയമുണ്ടായിരുന്നു. ആംഗ്ലിക്കൻ സഭയും സുറിയാനിസഭയും തമ്മിൽ യോജിക്കുന്നതു മൂലം ഉളവാകാവുന്ന നന്മകളെ സംബന്ധിച്ചു ബുക്കാനാൻ ഇപ്രകാരം പറഞ്ഞു—"യോജിപ്പിൻെറ ഭവിഷ്യൽഗുണങ്ങളിലൊന്ന് ഇംഗ്ലീഷു മിഷ്യണറിമാർക്ക്—അഥവാ ആംഗ്ളിക്കൻ സഭയിൽനിന്നു പട്ടമേററ പുരോഹിതന്മാർക്ക് അനന്തരകാലങ്ങളിൽ ഇൻഡ്യയിലുള്ള ഈ സുറിയാനി ക്രിസ്ത്യാനികളുടെ അനവധി ദേവാലയങ്ങളിൽ യഥേഷ്ടം ദൈവവചനം പ്രസംഗിക്കുന്നതിനും, റോമ്മാസഭയുടെ വർദ്ധമാനമായ ശക്തിക്കെതിരായി നിർമ്മലമായ ഉപദേശങ്ങളെ പ്രചരിപ്പിക്കുവാൻ സുറിയാനിക്കാരെ സഹായിക്കുന്നതിനും അനുവാദം കൊടുക്കാമെന്നുള്ളതാണ്. അതുപോലെ മെത്രാപ്പോലീത്തായോടു പട്ടം ഏൽക്കുന്നവർക്ക് ഇൻഡ്യയിലെ ആംഗ്ളേയപള്ളികളിൽ പ്രസംഗിക്കയും ചെയ്യാം." ഇതിനു വലിയ മാർ ദീവന്നാസ്യോസ്, ഇപ്രകാരം മറുപടി പറഞ്ഞു—"ഞങ്ങളുടെ സഭയുടെ നൈർമ്മല്യത്തേയും അന്തസ്സിനേയും ഹനിക്കുന്ന സംഗതികൾ പ്രവർത്തിപ്പാൻ എന്നോടു ആവശ്യപ്പെടാതിരിക്കുന്നപക്ഷം ഇപ്രകാരമുള്ള ഒരു ഐക്യത്തിനുവേണ്ടി എന്തും ചെയ്‌വാൻ ഞാൻ സന്നദ്ധനാണ്." ഇതിനു മറുപടിയായി "സഭയെ താഴ്ത്തണമെന്നു ഞങ്ങൾക്ക് ആഗ്രഹമില്ല; നേരെമറിച്ചു അതിനെ രക്ഷിച്ചു സൂക്ഷിക്കുന്നതാണ്" എന്നു ഞാൻ പറഞ്ഞു. (The Christian researches P. 130. 131.)

ചർച്ചുമിഷ്യൻ സൊസൈറ്റിക്കുവേണ്ടി ഡാക്ടർ ബുക്കാനാൻ ചെയ്തതായ ഈ ഒരു വാഗ്ദാനം സർവഥാ നിരുപദ്രവകരവും ക്ഷേമപ്രദായകവുമായ ഒന്നാണെന്നു വിശ്വസിപ്പാൻ മെത്രാപ്പോലീത്താ നിർബന്ധിതനായിത്തീർന്നു. ഇങ്ങനെ പരസ്പര സമ്മതത്തിൽ ദൃഢമൂലമായിത്തീർന്ന ഈ ഐക്യപ്രസ്ഥാനം കർണ്ണൽ മക്കാളിയുടെ പിൻഗാമിയായി വന്ന മൺറോയുടെയും, മൺറോയുടെ വിലയേറിയ സഹായസഹകരണങ്ങളാൽ ഒടുവിൽ മെത്രാനായിത്തീർന്ന പുലിക്കോട്ടു് ഇട്ടൂപ്പ് ദീവന്നാസ്യോസിൻെറയും കാലത്തു് അതാവിതു് 9 വർഷങ്ങൾക്കുശേഷമെ പ്രവൃത്തിപഥത്തിൽ എത്തിച്ചേർന്നുള്ളു. ഇക്കാലത്തിനുള്ളിൽ ഇംഗ്ളണ്ടിൽ ചർച്ചുമിഷ്യൻ സൊസൈററിയും, കേരളത്തിൽ കർണ്ണൽ മൺറോവും ഇതിലേക്കു് ആവശ്യമായ അനുകൂലപശ്ചാത്തലം നിർമ്മിക്കുന്നതിനു വേണ്ട ശ്രമങ്ങൾ യഥാകാലം ചെയ്തുപോന്നു. വലിയ മാർ ദീവന്നാസ്യോസിൻെറ രണ്ടാം പിൻഗാമിയായി ഭരണമേററ എട്ടാം മാർത്തോമ്മായുടെ അന്ത്യോഖ്യാസിംഹാസനവിധേയത്വവും അഗാധമായ സിംഹാസനഭക്തിയും സി.എം.എസ്സിൻെറയും തൻെറയും ഉദ്ദേശസാദ്ധ്യതകൾക്കു വിഘാതകാരിയായിത്തീരുമെന്നു മുൻകൂട്ടി കണ്ടറിഞ്ഞ മൺറോ, ഭിന്നിപ്പിച്ചു ഭരിക്കുക എന്ന നയതന്ത്രപ്രയോഗത്താൽ പുലിക്കോട്ടു് ഇട്ടൂപ്പു റമ്പാനെ ഒരു എതിർകക്ഷിനേതാവായി രംഗപ്രവേശം ചെയ്യിക്കുന്നതിൽ ഉത്സുകനായിത്തീർന്നു. ഇട്ടൂപ്പു റമ്പാനോടൊപ്പം സുറിയാനിസഭയിൽ വളരെയധികം സ്വാധീനശക്തിയുള്ള കായംകുളം പീലിപ്പോസ് റമ്പാനെയും എട്ടാംമാർത്തോമ്മായ്ക്കു് എതിരാളിയാക്കിത്തീർക്കുവാൻ മൺറോയിക്കു പ്രയാസമുണ്ടായിരുന്നില്ല. കൊച്ചിരാജാവിൻെറ നിനവും പിടിപാടുംമൂലം അവരോധിക്കപ്പെടുക എന്ന പുരാതന നടപ്പനുസരിച്ചു് കടമററത്തച്ചൻെറ സ്ഥാനത്തിരുന്നു പള്ളിഭരണം നടത്തുവാൻ പകലോമററം തറവാട്ടിൽനിന്നു കടമററത്തു പള്ളിയിൽ താമസം ഉറപ്പിച്ചിരുന്ന തൊമ്മൻകത്തനാരെ അനുഗമിച്ചു് അവിടെത്തന്നെ കുററാപ്പിള്ളി ഗൃഹത്തിൽ സകുടുംബം പാർത്തുവന്ന കയ്യാല (അഞ്ചാംമാർത്തോമ്മായുടെ അനുജൻ) യുടെ ഔരസപുത്രനായിരുന്നിട്ടും എട്ടാംമാർത്തോമ്മാ പെൺവഴിക്കാരനാണെന്നു സത്യവിരുദ്ധവും അധികാരാവകാശ ധ്വംസകവുമായ ഒരു ഭിന്നപക്ഷം അവതരിപ്പിച്ചതു വഴിക്കു് സുറിയാനിസഭയിൽ രണ്ടു കക്ഷികൾ ഉത്ഭവിക്കുകയും കർണ്ണൽ മൺറോയുടെ ചരടുവലിവിൽ ഒരുപക്ഷം ഇട്ടൂപ്പുറമ്പാൻെറ നേതൃത്വം വരിച്ചു് എട്ടാംമാർത്തോമ്മായ്ക്കു് എതിരായി ശബ്ദം ഉയർത്തുകയും ചെയ്തു. തൽഫലമായി നിർദ്ദോഷിയും സുറിയാനീസമുദായത്തിൻെറ കണ്ണിലുണ്ണിയുമായ എട്ടാംമാർത്തോമ്മാ സ്ഥാനാധികാരത്തിൽനിന്നു ഒഴിഞ്ഞുമാറുവാൻ നിർബന്ധിതനായിത്തീർന്നു.

# "സ്ലീബായുടെ ദാസന്മാർ"

"കർത്താവേ, നിന്റെ വിശുദ്ധ നാമം ഓർത്തു ദരിദ്രന്മാരുടെയും അഗതികളുടെയും ആവശ്യം നിറവേററിക്കൊടുത്തു സഹായിക്കുന്ന എല്ലാവർക്കും പരസ്യമായി നീ കൃപ നൽകുകയും രണ്ടുലോകങ്ങളിലും അവർക്കു നല്ല പ്രതിഫലം കൊടുക്കുകയും ചെയ്യേണമെ."

x x x

കഴിഞ്ഞകൊല്ലത്തെ വാർഷികറിപ്പോർട്ടു പ്രസിദ്ധപ്പെടുത്തിയശേഷം താഴെക്കാണുന്ന പള്ളികളിൽ നമ്പർ കാണിക്കുന്നിടത്തോളം പുറജാതിക്കാർ മാമോദീസാ മുഴുകിയതായി റിപ്പോർട്ടു കിട്ടിയിരിക്കുന്നു—വെളിയനാട്ട് 1, പുളിക്കീഴ് 8, മാവേലിക്കര 4, ആരക്കുന്നം 1, കടാതി 2, ചേലാട്ട് 23, അയിരൂർ 2, സുൽത്താൻബത്തേരി 7, പുളിന്താനം 1, പോത്താനിക്കാട്ട് 2, വെങ്ങൂർ 1. മാക്കാംകുന്ന് 1, വടക്കൻമണ്ണൂർ 1, മുടവൂർ 1, മണ്ണൂർ 3. പെരുവ 2, കുറിഞ്ഞി 6, പിറവം 16. ഊരമന 1, കുന്നയ്ക്കാൽ 1, കല്ലുങ്കത്ര 46.

x x x

നമ്മുടെ സമുഹത്തിന്റെ 25-ാം ത്തെ ഈ സിൽവർ ജൂബിലിവർഷത്തിൽ ഓരോ സ്ലീബാദാസനും 25 പുറജാതിക്കാർ വീതം സ്നാനം സ്വീകരിപ്പാൻ ശ്രമിക്കണമെന്നു ഞാൻ നിർദ്ദേശം കൊടുത്തിട്ടുണ്ട്. ജൂബിലി അടുത്ത കന്നി 14-ൽ കടമററത്തുവച്ചാണു കൊണ്ടാടുന്നതു്. ജൂബിലി ഫണ്ടിലേക്കു മി.ടി. കെ. അലക്സാണ്ടർ നൂറു രൂപാ വാഗ്ദത്തംചെയ്തിരിക്കുന്നു.

x x x

കുംഭത്തിൽ ഞങ്ങൾ കോതമംഗലം, പോത്താനിക്കാട്ട്, വെങ്ങൂർ മുതലായി 10 പുതുക്രിസ്ത്യൻ കേന്ദ്രങ്ങൾ സന്ദർശിച്ചു വിധവകൾക്കും മററും കോടിവസ്ത്രം കൊടുത്തു. മീനത്തിൽ മുളക്കുളം, വടകര, മണ്ണത്തൂർ മുതലായി 14 സ്ഥലങ്ങളിലും, കുന്നംകുളം, പഴഞ്ഞി, തൃശ്ശൂർ മുതലായ സ്ഥലങ്ങളിലും യോഗങ്ങൾ നടത്തി. പുതുക്രിസ്ത്യൻ ഇംഗ്ലീഷ്സ്കൂൾ വിദ്യാർത്ഥികൾക്കു കൊല്ലത്തിൽ 15 രൂപാ സഹായധനം ഞങ്ങൾ കൊടുത്തുതുടങ്ങീട്ടുണ്ട്. തൃശ്ശൂരിനു 6 നാഴിക വടക്കു് പേരേൽ എന്ന സ്ഥലത്തു നമ്മുടെ 40 കുടുംബങ്ങൾ ഇപ്പോൾ കുടിയേറിപ്പാർക്കുന്നു. പട്ടിക്കാട്ടിലേക്കു് എന്നപോലെ പേരേലേക്കും തൃശ്ശൂർ ഇടവകയുടെ നോട്ടം പതിയേണ്ടിയിരിക്കുന്നു.

x x x

കെ. എം. പത്രോസ്കത്തനാർ മലബാറിലേക്കുള്ള പണപ്പിരിവിൽനിന്നു വിരമിച്ചിരിക്കുന്നു. സഹൃദയന്മാരിൽനിന്നുള്ള ഈ സംഭാവനകൾ മേലാൽ എന്റെ പേർക്കു് അയയ്ക്കണം. കുറെമാസം കഴിഞ്ഞു് ഒരു സ്ലീബാദാസൻ കത്തനാരെ ഞാൻ മലബാറിലേക്കു് അയയ്ക്കുന്നതാണു്. ഈയിട മാനന്തവാടി പള്ളിപണിക്കു് ഇരുനൂറു രൂപാ കൂടി അയച്ചു കൊടുത്തിട്ടുണ്ട്. ഔദാര്യശീലന്മാരായ മാവേലിക്കര ഇടവകക്കാരുടെ 435 രൂപാ മേലാററൂർ പള്ളിപണിക്കും ഞാൻ അയച്ചു.

x x x

സുറിയാനിയിൽനിന്നു തേനുങ്കൽ ഗീവറുഗീസ് മല്പാൻ തർജ്ജിമചെയ്തതും മാർ ഔഗേൻ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പരിശോധിച്ചു് അനുവദിച്ചതുമായ "കന്തില, കഹനൈത്താ" പുസ്തകം തിരുവല്ലാ എം.ജി.എം.പ്രസ്സിൽ അച്ചടിച്ചുവരുന്നു.

കർമ്മേൽ ദയറാ,
മുളന്തുരുത്തി-20-7-114.

മൂക്കഞ്ചേരിൽ
പത്രോസ് റമ്പാൻ.
(സമൂഹാദ്ധ്യക്ഷൻ)

---

അതോടുകൂടി ദിവാൻ മൺട്രോയുടെ അധികാരശക്തി ഉപയോഗിച്ചു് എട്ടാംമാർത്തോമ്മായുടെയും അദ്ദേഹത്തിന്റെ പിൻഗാമിയായ ഒൻപതാം മാർത്തോമ്മായുടെയും സ്ഥാനചിഹ്നങ്ങളും മററു സ്വത്തുക്കളും ഇട്ടൂപ്പു ദീവന്നാസ്യോസുമെത്രാപ്പോലീത്തായ്ക്കു കൈയടക്കി കൊടുത്തു. ഇങ്ങനെ വിത്തു വിതയ്ക്കുന്നതിനു കണ്ണൻ മൺട്രോ കളം ഒരുക്കിയിട്ടു. നിസ്സഹായനായ എട്ടാം മാർത്തോമ്മാ തന്റെ സങ്കടം പലതരത്തിൽ മൺട്രോയെ ധരിപ്പിച്ചുവെങ്കിലും അദ്ദേഹം ഒരക്ഷരംപോലും മറുപടി പറകയുണ്ടായില്ല. (തുടരും)

# സഭയും ക്രൂദാശകളും.

**കോട്ടയം സി. എം. എസ്. കോളജിലെ യാക്കോബായ വിദ്യാർത്ഥിനീ വിദ്യാർത്ഥികൾക്കു് വി. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് പഴയസിമ്മനാരിയിൽവച്ചു നൽകിയ സൽക്കാരവേളയിൽ തിരുമനസ്സുകൊണ്ടു ചെയ്ത പ്രസംഗം.**

വാത്സല്യമക്കളെ,

നമ്മുടെ ക്ഷണം സ്വീകരിച്ചു നിങ്ങൾ ഇവിടെ വന്നതിൽ നമുക്കുള്ള നന്ദി പ്രദർശിപ്പിച്ചുകൊള്ളുന്നു. നിങ്ങളെ കാണുന്നതു നമുക്കു വളരെ സന്തോഷമാണ്. നിങ്ങളോടു് എന്താണു് ഇപ്പോൾ പറയേണ്ടതെന്നു നമുക്കറിഞ്ഞുകൂടാ. എന്നാൽ ഒരു കാര്യം നിങ്ങളെ ഓർപ്പിക്കണമെന്നു നാം വിചാരിക്കുന്നു.

നിങ്ങൾ സഭയുടെ മക്കളായി ജീവിക്കണം. സഭ എന്നു പറയുമ്പോൾ സുറിയാനി സഭ, റോമാസഭ, മാർത്തോമ്മാസഭ, ആംഗ്ലിയാസഭ, പെന്തിക്കോസ്തു്, രക്ഷാസൈന്യം എന്നിങ്ങനെ പല സഭകളെപ്പററി നമ്മൾ കേൾക്കുന്നുണ്ടു്. എന്നാൽ ഈ സഭകളെല്ലാം സാക്ഷാൽ സഭയാണെന്നു നിങ്ങൾ കരുതരുതു്. സഭയെ അറിയുന്നതു് അതിൻെറ വിശ്വാസംകൊണ്ടാണു്. ജാതികൊണ്ടല്ല. നിങ്ങളുടെ സഭയുടെ വിശ്വാസം നിങ്ങൾക്കുണ്ടെങ്കിൽ മാത്രമെ നിങ്ങൾ സാക്ഷാൽ സഭാംഗങ്ങൾ ആകയുള്ളു.

നമ്മുടെ കത്താവു് ഈ ലോകത്തിൽ വന്നു നമുക്കു പല കല്പനകൾ തന്നു. ന്യായപ്രമാണം നീക്കിക്കളവാനല്ല, നിവൃത്തിപ്പാനത്രെ താൻ വന്നതു്. മത്താ 5:17) ന്യായപ്രമാണത്തിൻെറ വ്യാഖ്യാനങ്ങളും അതോടുകൂടി മററു കല്പനകളും നമുക്കു നൽകിയിട്ടുണ്ടു്. അവയിൽ ഒന്നു്, "സഭയെ കേൾക്കാത്തവൻ നിനക്കു ചുങ്കക്കാരനും കാവ്യനുമായിരിക്കട്ടെ എന്നാണു്. സീനായിമലയിൽവച്ചു കല്പനകൾ തന്നവൻതന്നെയാണു് ഈ കല്പനയും തന്നിരിക്കുന്നതു് എന്നു നിങ്ങൾ ഓർക്കണം.............................................കാതോലികായിക്കും ശ്ലീഹായിക്കും അടുത്ത ഏകസഭയിലും ഞങ്ങൾ വിശ്വസിക്കുന്നു" എന്നു വിശ്വാസപ്രമാണത്തിൽ നാം ചൊല്ലുന്നുണ്ടല്ലോ. പിതാവിലും പുത്രനിലും വി. റൂഹായിലും വിശ്വസിക്കുന്നതുപോലെതന്നെ സഭയിലും വിശ്വസിക്കണം.

നമ്മുടെ സഭയുടെ വിശ്വാസം സത്യവിശ്വാസമെന്നു ലോകത്തിലുള്ള എല്ലാ സഭകളും സമ്മതിച്ചിരിക്കുന്നു. കൽക്കദൂൻ സുന്നഹദോസ് കഴിഞ്ഞശേഷം കൽക്കദൂന്യർ നമ്മെ വളരെ പീഡിപ്പിച്ചിട്ടുണ്ടു്. എങ്കിലും കൽക്കദൂന്യരായ റോമാക്കാരും ഗ്രീക്കുകാരും നമ്മുടെ വിശ്വാസത്തിനു യാതൊരു ന്യൂനതയും പറയുന്നില്ല. അവർ നമ്മുടെ ക്രൂദാശകൾ സ്വീകരിക്കുന്നു. ഗ്രീക്കുസഭക്കാരുമായി നാം സംസാരിച്ചപ്പോൾ അവർ നമ്മുടെ വിശ്വാസം സമ്മതിക്കുന്നതായി പറഞ്ഞു. ഞങ്ങളുടെ വിശ്വാസം നിങ്ങൾ ഇപ്പോൾ സമ്മതിക്കുന്നുണ്ടല്ലോ. എന്നാൽ ഞങ്ങളുടെ വിശ്വാസം ദീയസ്കോറോസിൻെറതാണു്. അതിനു് ഒരു ഭേദവും ഞങ്ങൾ ചെയ്തിട്ടില്ല എന്നു നാം പറഞ്ഞു. ഉടനെ അവർ പറഞ്ഞതു് "കൽക്കദൂനിൽവച്ചു ദീയസ്കോറോസിനെ ഞങ്ങൾ ശപിച്ചതു വിശ്വാസപ്പിശകുകൊണ്ടല്ല അനുസരണക്കേടു നിമിത്തമാണു്" എന്നായിരുന്നു. എന്നാൽ അതെപ്പററി പറയാനുണ്ടു്. അതിപ്പോൾ പറയുന്നില്ല. ദീയസ്കോറോസിൻെറ വിശ്വാസം സത്യവിശ്വാസം എന്നു് ഇന്നു സർവ്വത്ര സമ്മതിക്കപ്പെട്ടിരിക്കുന്നു. കോപ്റ്റിക്കു്, അർമ്മനായ എന്നീ സഭകൾ നമ്മളോടു സംബന്ധം ഉള്ള സഭകളാണു്. പ്രോട്ടസ്റ്റൻറുകാരും നമ്മുടെ വിശ്വാസം തെററു് എന്നു പറയുന്നില്ല. അവർ വിശ്വാസസത്യങ്ങളിൽ പലതും എടുത്തുകളഞ്ഞു. അതിനോടു നമ്മെ യോജിപ്പിക്കണമെന്നു് അവർ ആഗ്രഹിക്കുന്നു. എന്നാൽ നാം അതിൽപെട്ടു തെററിപ്പോയാൽ മേൽപ്പറഞ്ഞ സഭകളുമായുള്ള നമ്മുടെ സംബന്ധം ഇല്ലാതാകും. ആകയാൽ നമ്മുടെ സഭയുടെ വിശ്വാസത്തിൽനിന്നും മാറിപ്പോകരുതു്. "സഭയെ കേൾക്കാത്തവൻ ചുങ്കക്കാരനും കാവ്യനുമാണു്" ആകയാൽ സഭയെ അനുസരിക്കണം. അനുസരണക്കേടാണു് ആദാമിനുണ്ടായ പാപം. ലോകത്തിനു് ഇന്നുള്ള സകല അരി

ഷ്ടതകളും ആ പാപത്തിന്റെ ഫലമാണ്. സഭയെ അനുസരിക്കേണ്ടതു നിങ്ങളുടെ ചുമതലയാണ്. നിങ്ങളുടെ വിശ്വാസത്തിനു് അപ്പുറമുള്ളവർ നിങ്ങൾക്കു കാവ്യരാണ്. (പുറജാതികളാണ്) ഈ വിശ്വാസവുംകൊണ്ടല്ലാതെ ഒരുവൻ നിങ്ങളുടെ അടുക്കൽ വന്നാൽ അവനെ വീട്ടിൽ കയററുകയോ കുശലം പറകയോ അരുതു് (2 യോഹ. 10) എന്നു യോഹന്നാൻ ശ്ലീഹാ ആജ്ഞാപിച്ചിരിക്കുന്നു. വേദപുസ്തകത്തിൽ ഇതിനു പല സാക്ഷികളുണ്ടു്. അതുകൊണ്ടു നിങ്ങൾ എവിടെപ്പോയാലും സത്യവിശ്വാസികൾ ആയിരിക്കണം.

ഇപ്പോൾ യൂണിയൻ കൺവെൻഷൻ, യൂണിയൻ പ്രാർത്ഥന ഇവയൊക്കെ ഉണ്ടാക്കുന്നതായി കേൾക്കുന്നു. എന്നാൽ ദൈവംതമ്പുരാൻ ഇതു സമ്മതിക്കുന്നില്ല. വിശ്വാസവിപരീതികളുമായുള്ള യൂണിയൻ പാടില്ല. അങ്ങനെയുള്ള യൂണിയൻസഭ അനുവദിക്കുന്നില്ല. ദൈവം യിസ്രായേൽ മക്കളെ മിസ്രയിമിൽനിന്നും പുറപ്പെടുവിച്ചതായി നാം വായിക്കുന്നുണ്ടല്ലോ. എന്നാൽ അങ്ങനെ പുറപ്പെടുവിക്കപ്പെട്ടവരെ (യോശുവായും കാലേബും ഒഴിച്ചു്) വാഗ്ദത്തനാട്ടിൽ എത്തുന്നതിനു മുമ്പു നശിപ്പിച്ചുകളഞ്ഞു. കാരണം അവർ ദിർഘനാൾ മിസ്രയിമ്യരുമായി യോജിച്ചു പാർത്തുവന്നതിനാൽ വിഗ്രഹാരാധന തുടങ്ങിയ മിസ്രയിമ്യപരിചയങ്ങളോടുകൂടിയവരായിരുന്നു. അവർ മിസ്രയിമിലെ ജീവിതാനുഭവങ്ങളെപ്പററി ചിന്തിച്ചിട്ടു മാർഗ്ഗമദ്ധ്യേ ദൈവത്തിന്റെയും മോശയുടെയും നേരെ പിറുപിറുക്കുന്നവരായിരുന്നു. കല്പനകൾ വാങ്ങാൻ സീനായിമലയിലേക്കു മോശ പോയ അവസരത്തിൽ അവർ കാളക്കുട്ടിയുടെ വിഗ്രഹത്തെ സേവിച്ചതു് അവരുടെ മിസ്രയീമ്യബന്ധത്തിന്റെ ഫലമായിരുന്നു. മോശയോടും അഹറോനോടും ബന്ധപ്പെട്ടവരെ മാത്രമാണു കനാനിൽ പ്രവേശിപ്പിച്ചതു്. ഇവർ ഒരു പ്രത്യേക ചുററുപാടിൽ ജിവിച്ചവരാണ്. യിസ്രായേലിന്റെ അത്ഭുതകരമായ പുറപ്പാടും ദൈവത്തിന്റെ നടത്തിപ്പും അവക്കു് അനുഭവപ്പെട്ടിരുന്നു. അപ്പഴപ്പോൾ ദൈവത്തിൽനിന്നും കിട്ടുന്ന കല്പനകളെ മോശ അവക്കു നൽകിയിരുന്നു. കനാനിൽ അവർ പ്രവേശിച്ച അവസരത്തിൽ അവിടത്തെ പൂർവ്വനിവാസികളെയെല്ലാം ഒന്നില്ലാതെ സംഹരിപ്പാൻ ദൈവം കല്പിച്ചു. ഈ പൂർവ്വനിവാസികൾ വിഗ്രഹാരാധന തുടങ്ങിയ മ്ലേച്ഛവൃത്തികൾ ഉള്ളവരായിരുന്നു. അവരുമായുള്ള യോജിപ്പോ പരിചയമോ ഉണ്ടാകാനിരിക്കുന്നതിനാണ് അവരെ അശേഷം നശിപ്പിക്കാൻ ദൈവം കൽപ്പിച്ചതു്. അതു യിസ്രായേലിന്റെ നന്മകൊണ്ടല്ല, പിന്നെയോ അവരുടെ (പൂർവ്വനിവാസികളുടെ) തിന്മകൊണ്ടാണ് എന്നത്രെ മോശ പറയുന്നതു്. ദൈവം കൽമഴയയച്ചു് അവരെ കൊന്നു. അവരുടെ ആടുമാടുകളെപ്പോലും നശിപ്പിച്ചുകളഞ്ഞു. (യോശുവാ 6:21) ഈ ഭാഗം വായിക്കുമ്പോൾ നമുക്കു സങ്കടം തോന്നും. എങ്കിലും ദൈവം അവരെ കൊല്ലുകയും കൊല്ലിക്കയുമാണു ചെയ്തതു്. യോശുവാ ദേശത്തെ ഓരോ ഗോത്രങ്ങൾക്കും ഭാഗിച്ചുകൊടുത്തശേഷം യിസ്രായേൽക്കാർ അതതു ദേശങ്ങളിലുണ്ടായിരുന്നവരെ സംഹരിക്കാതെ ദാസന്മാരായും കപ്പം കൊടുക്കുന്നവരായും ദേശത്തു വസിപ്പാൻ സമ്മതിച്ചതുകൊണ്ടു വീണ്ടും അവരുമായുള്ള പല പരിചയങ്ങളും ഇവക്കുണ്ടായി. അതുമൂലം യിസ്രായേൽ അധ:പതിച്ചതായി നാം കാണുന്നു. എന്തെന്നാൽ അവിശ്വാസികളുമായുള്ള യോജിപ്പു യഹോവായ്ക്കു് ഇഷ്ടകരമായിരുന്നില്ല.

"സഭയെ കേൾക്കാത്തവൻ നിനക്കു ചുങ്കക്കാരനും കാവ്യനുമായിരിക്കട്ടെ" ഇതു ദിർഘദർശിമാരുടെയോ അപ്പോസ്തോലന്മാരുടെയോ കൽപ്പനയല്ല. ദൈവത്തിന്റെ കൽപ്പനയാണ്. പ്രോട്ടസ്റ്റൻറുകാർ നമ്മുടെ വിശ്വാസമുള്ളവരല്ല. പഴയ ആംഗ്ലിയാസഭതന്നെ ഇവിടെയില്ല. ഇവിടെയുള്ളതു സൗത്ത് ഇൻഡ്യൻ യൂണിയനാണ്. ആംഗ്ലിയാസഭയും അതിന്റെ പരമാദ്ധ്യക്ഷനായ കാൻറർബറി ആർച്ചുബിഷോപ്പും സൗത്ത് ഇൻഡ്യൻ യൂണിയൻ സഭയെ സ്വീകരിക്കുന്നില്ല. അപ്പോൾ നമുക്കു് എത്രയധികം പാടില്ല എന്നു ചിന്തിക്കണം.

നമ്മുടെ കർത്താവു് രണ്ടു ക്രദാശകൾ—മാമോദീസായും കുർബാനയും—മാത്രമെ സ്ഥാപിച്ചിട്ടുള്ളു എന്നാണ് ആംഗ്ലേയ—സൗത്ത് ഇൻഡ്യൻ യൂണിയൻ സഭകൾ പഠിപ്പിക്കുന്നു. നാം

നോക്കിയിട്ട് ഏഴു ക്രൂദാശകൾ–കർത്താവു സ്ഥാപിച്ചതായിട്ടു കാണുന്നു. വി. ക്രൂദാശകളെപ്പററിയും അവയുടെ അനുഷ്ഠാനത്തെപ്പററിയും നമ്മുടെ കർത്താവു തൻെറ അപ്പോസ്തോലന്മാർക്കു വേണ്ട നിർദ്ദേശങ്ങൾ കൊടുത്തതായി വി. ക്ലീമ്മീസിൻെറ പുസ്തകത്തിൽ വിവരിച്ചിട്ടുണ്ട്. ക്ലീമ്മീസിൻെറ പുസ്തകത്തിലെ കല്പനകൾ കർത്താവ് ഉയിർത്തെഴുന്നേററശേഷം ശ്ലീഹന്മാരെ പഠിപ്പിച്ചിട്ടുള്ളവയാകുന്നു. അതു വേദപുസ്തകത്തെക്കാൾ നമുക്കു പ്രധാനമായിട്ടുള്ളവയാണ്. എന്നാൽ ഇവർ അന്വേഷിക്കുന്നതു വേദത്തിൽനിന്നുള്ള സാക്ഷികളാണ്. വി. വേദത്തിൽ ഈ ഏഴു ക്രൂദാശകൾക്കും സാക്ഷിയുണ്ട്. അതിനെ നമുക്കു തെളിയിക്കാൻ കഴിയും.

മാമോദീസായ്ക്കു പിന്നാലെ കർത്താവു വിശുദ്ധാത്മാവിനെ പ്രാപിച്ചു. അതാണു മൂറോൻ. താൻ അഗ്നികൊണ്ടും ആത്മാവുകൊണ്ടും നിങ്ങളെ അഭിഷേകം ചെയ്യും എന്നു യോഹന്നാൻ മാംദാനാ പറഞ്ഞിരിക്കുന്നു. (മത്താ. 3:11) ആ അഭിഷേകം ആദാമിൻെറ പുത്രൻ എന്ന നിലയിൽ തന്നിൽ തന്നെ സ്വീകരിച്ചു. ഇതാണു നീതിയുടെ നിവൎത്തനം. അഗ്നികൊണ്ടും ആത്മാവുകൊണ്ടും നിങ്ങൾക്കു സ്നാനം ലഭിക്കും. (നടപ്പ് 1:5) എന്നു നമ്മുടെ കർത്താവു ശ്ലീഹന്മാരോട് അരുളിച്ചെയ്തിരിക്കുന്നു.

വിവാഹത്തെപ്പററി കർത്താവ് ഇപ്രകാരം കല്പിക്കുന്നു. "ആദിയിൽ ദൈവം അവരെ ആണും പെണ്ണുമായി സൃഷ്ടിച്ചു. അതുകൊണ്ടു പുരുഷൻ തൻെറ അപ്പനെയും അമ്മയെയും വിട്ടു ഭാൎയ്യയോടു ചേൎന്നിരിക്കും. ഇരുവരും ഒരു ജഡമായിത്തീരും. ആകയാൽ ദൈവം ഇണചേൎത്തതിനെ മനുഷ്യൻ വേർതിരിക്കരുത്". (മർക്കോ. 10: 7—9) വിവാഹം എന്നതിനു സുറിയാനിയിൽ "സൂവോഗാ" അതായതു് ഇണചേൎക്കൽ എന്നാണു പറയുന്നതു്. ഇണചേൎക്കൽ വെടിപ്പുള്ളതും ഇണചേൎക്കലിൻെറ കിടക്ക (വിവാഹ കിടക്ക) നിൎമ്മലവുമാണ് എന്നു വി. പൗലൂസ് അപ്പോസ്തോലൻ പറയുന്നു. (എബ്രാ. 13:4) ദൈവം ഇണചേൎക്കാതെ ഇണചേരുന്നതു വ്യഭിചാരമാണ്. ദൈവം ഇണചേൎക്കുന്നതാണു വിവാഹക്രൂദാശ.

അതുപോലെതന്നെ പട്ടത്വവും മിശിഹാതമ്പുരാൻ നിശ്ചയിച്ചിട്ടുള്ള ക്രൂദാശയത്രെ. (യോഹ. 20:22) കർത്താവ് തൻെറ അപ്പോസ്തോലന്മാരായ പന്ത്രണ്ടുപേൎക്കു മാത്രമെ പട്ടം നൽകിയിട്ടുള്ളു, പിന്നീടാൎക്കും നൽകിയിട്ടില്ല എന്നു പ്രോട്ടസ്റ്റൻറുകാരനായ ഒരു യൂറോപ്യൻ നമ്മോടു പറകയുണ്ടായി. സായ്പു വേദപുസ്തകം വായിച്ചിട്ടുണ്ടോ എന്നു നാം ചോദിച്ചു. തീർച്ചയായും ഉണ്ട് എന്ന് അയാൾ മറുപടി പറഞ്ഞു. ഇല്ല, തീർച്ചയായും നിങ്ങൾ വായിച്ചിട്ടില്ല എന്നു നാം പറഞ്ഞു. യൂദാസ്കറിയോത്തിനു പകരം മത്ഥ്യാസിനെ പട്ടംകെട്ടിയതു് (അപ്പോസ്തോലനാക്കിയതു്) ആരു്; യേശുതമ്പുരാനോ അപ്പോസ്തോലന്മാരോ? അപ്പോസ്തോലന്മാർ എന്നു സായ്പു സമ്മതിച്ചു. വി. സ്തേപ്പാനോസിനെ കല്ലെറിഞ്ഞ അവസരത്തിൽ കല്ലെറിഞ്ഞവരുടെ വസ്ത്രം സൂക്ഷിച്ച ശൗൽ ആരു്? വി. പൗലൂസ് എന്നു പറഞ്ഞു. വി പൗലൂസ്, ബന്നബാസ്, ഊർശ്ലേമിൻെറ ഒന്നാമത്തെ എപ്പിസ്കോപ്പാ ആയിരുന്ന വി. യാക്കോബ് ഇവർ അപ്പോസ്തോലന്മാരായിരുന്നു എന്നും ഇവരും അപ്പോസ്തോലന്മാരിൽനിന്നു പ്രാപിച്ചു എന്നും സായ്പു സമ്മതിച്ചു. ഇതു സായ്പിനു് ഒരു പുതിയ അറിവുപോലെയാണു തോന്നിയതു്.

കുമ്പസാരവും കർത്താവ് ഏൎപ്പെടുത്തിയിട്ടുള്ള ക്രൂദാശയാണ്. പാപം മോചിപ്പാനുള്ള അധികാരം താൻ പട്ടക്കാൎക്കു കൊടുത്തു. "നിങ്ങൾ ആരുടെ പാപങ്ങൾ മോചിക്കുന്നുവോ അവ മോചിക്കപ്പെട്ടിരിക്കുന്നു. നിങ്ങൾ ആരുടെ പാപങ്ങൾ നിൎത്തുന്നുവോ അവ നിൎത്തിയിരിക്കുന്നു. (യോഹ. 20:23, മത്താ. 18:18) എന്നു തൻെറ അപ്പോസ്തോലന്മാരോടു കല്പിക്കുന്നു. കർത്താവിനോടുകൂടി പലരുണ്ടായിരുന്നു. നൂററിഇരുപതു പേർ തന്നോടുകൂടിയുണ്ടായിരുന്നതായി നാം വായിക്കുന്നു. എന്നാൽ അവൎക്കെല്ലാം ഈ അധികാരം കൊടുത്തില്ല; പന്ത്രണ്ടുപേൎക്കാണു കൊടുത്തതു്. താൻ അപ്പോസ്തോലന്മാരുടെ കാലുകളെ കഴുകുമ്പോൾ പത്രോസ് അവൻെറ കാൽ കർത്താവു കഴുകുന്നതിനു വിസമ്മതിക്കുന്നു "ഞാൻ നിൻെറ കാൽ കഴുകുന്നില്ലെങ്കിൽ നിനക്കു് എന്നോടുകൂടി

പങ്കില്ല" എന്നു കല്പിച്ചപ്പോൾ "എന്റെ കാലും തലയുംകൂടി കഴുകേണമെ" എന്നു പത്രോസ് അപേക്ഷിക്കുന്നു. കുളിച്ചിരിക്കുന്നവനു കാൽ അല്ലാതെ കഴുകുവാൻ ആവശ്യമില്ല. (യോഹ. 13:8-20) എന്നു കർത്താവു മറുപടി യരുളുന്നു. ഇവിടെ കുളി എന്നു പറഞ്ഞിരിക്കുന്നതു മാമോദീസായെപ്പററിയാണു്. മാമോദിസാ മുങ്ങിയവർക്കു കാൽ കഴുകപ്പെടേണ്ടതായ -കുമ്പസാരിക്കേണ്ടതായ" ആവശ്യമേയുള്ളു. നിങ്ങളും തമ്മിൽ തമ്മിൽ ഇപ്രകാരം ചെയ്യുവിൻ" (യോഹ. 13:14) എന്നു താൻ അവരോടു കല്പിച്ചു. കുമ്പസാരിക്കുവാൻ ആണു് ഇവിടെ ആവശ്യപ്പെടുന്നതു്. കുമ്പസാരിച്ചില്ലെങ്കിൽ തന്നോടുകൂടി ഓഹരിയും പങ്കുമില്ല എന്നാത്രെ കർത്താവു കല്പിക്കുന്നതു്. കർത്താവു തന്റെ ശിഷ്യന്മാരെ ഓരോ സ്ഥലങ്ങളിലേക്കു് അയച്ചപ്പോൾ അവർ രോഗികളെ എണ്ണ പൂശി സൗഖ്യമാക്കിയതായി നാം വായിക്കുന്നു (മർക്കൊ. 6:5) വി. യാക്കോബ്ശ്ലീഹാ അതിനെ വിശദീകരിക്കുന്നതു കാണുക. "നിങ്ങളിൽ രോഗിയായിരിക്കുന്നവൻ സഭയിലെ കശ്ശീശന്മാരെ വരുത്തട്ടെ. അവൻ കർത്താവിന്റെ നാമത്തിൽ അവനെ എണ്ണ പൂശി അവനുവേണ്ടി പ്രാർത്ഥിക്കട്ടെ. (യാക്കോ. 5:14-15) ഇപ്രകാരം രോഗികളുടെ തൈലാഭിഷേകത്തെപ്പററിയും കാണുന്നു. കർത്താവു രണ്ടു കൂദാശകൾ മാത്രമെ സ്ഥാപിച്ചുള്ളു എന്നാണല്ലോ പ്രോട്ടസ്റ്റന്റുകാർ പറയുന്നതു്. എന്നാൽ വി. വേദത്തിൽ നിന്നുതന്നെ കർത്താവു് ഏഴു കൂദാശകളും സ്ഥാപിച്ചതായും അവയെ അനുഷ്ഠിക്കുന്നതിനുള്ള അധികാരം പട്ടക്കാർക്കു കൊടുത്തിരിക്കുന്നതായും നാം കണ്ടല്ലോ

നമ്മുടെ സഭ സത്യവിശ്വാസം പാലിക്കുന്ന സഭയാണു്. വിശ്വാസവിപരീതംപോലെ ശക്തിയേറിയ പാപങ്ങൾ വേറെയില്ല മററു പാപങ്ങൾ തെളിഞ്ഞാൽ ആ പാപം ചെയ്തവർ തെററു സമ്മതിക്കും. എന്നാൽ വിശ്വാസവിപരീതികൾ നിന്നു തർക്കിക്കും. വിശ്വാസവിപരീതം പിശാചിന്റെ വലിയ പ്രവൃത്തിയാണു്. അവൻ വേദവാക്യവുമായി നിന്നു തർക്കിക്കും. അതു് അവന്റെ അണുബോംബാണു്. കർത്താവിനോടുപോലും അവൻ വേദവാക്യവുമായി നേരിട്ടു. ത്രിത്വത്തിന്റെ നേരെ അവൻ ഈ അണുബോംബെറിഞ്ഞു. ത്രിത്വത്തിൽ രണ്ടാമനായ പുത്രൻ പരീക്ഷിക്കപ്പെട്ടാൽ പരീക്ഷിക്കപ്പെടുന്നതു ത്രിത്വമാണു്. പുത്രനില്ലെങ്കിൽ പിതാവും റൂഹായുമില്ല. പിശാചു് അവന്റെ പ്രവൃത്തി ഇന്നും തുടരുന്നു. നിങ്ങൾ വഞ്ചിക്കപ്പെടരുതു്. സായിപ്പന്മാരിൽ വളരെ നല്ലവരുണ്ടു്. അവരെപ്പററി നമുക്കു വളരെ ബഹുമാനമാണു്. അവരുടെ പ്രവൃത്തികൾ കണ്ടു പലരും ആകർഷിക്കപ്പെട്ടുപോകും. അങ്ങനെ പലർക്കും പററിയിട്ടുണ്ടു്. അതുകൊണ്ടു് അവർ വിശ്വാസികളാകുന്നില്ല. അതിനാൽ അവരുടെ വിശ്വാസത്തെയല്ല. നമ്മുടെ സത്യവിശ്വാസത്തെയാണു് നാം പിടിക്കേണ്ടതു്.

കർത്താവിനു മുമ്പു പല ദീർഘദർശിമാരും ശുദ്ധിമാന്മാരുമുണ്ടായിരുന്നു. അവർ ചെങ്കടലിനെ ഭാഗിച്ചു. യോർദ്ദാനിലെ വെള്ളം വററിച്ചു. യറീഹോക്കോട്ടയെ ഇടിച്ചു. വെള്ളത്തിൽനിന്നു് ഇരുമ്പിനെ പൊക്കി. ആകാശത്തിൽനിന്നു് അഗ്നിയിറക്കി. എങ്കിലും ഈ പ്രവൃത്തികൾകൊണ്ടൊന്നും അവർ രക്ഷിക്കപ്പെട്ടില്ല. അവർ പാതാളത്തിൽ പിടിക്കപ്പെട്ടിരുന്നു. യേശുക്രിസ്തുവിന്റെ ദിവ്യബലിയോടു് അവരുടെ ബലി കൂട്ടിക്കെട്ടപ്പെട്ടപ്പോൾ മാത്രമെ അവർ രക്ഷിക്കപ്പെട്ടുള്ളു. "കർത്താവേ! ഞങ്ങളുടെ ബലികളെ ചങ്ങലകളാൽ നിന്റെ ബലിപീഠത്തിന്റെ കൊമ്പുകളിൽ കെട്ടേണമെ." എന്നു ദാവീദു പ്രാർത്ഥിക്കുന്നു. സെഹിയോൻ മാളികയിൽവച്ചു പഴയനിയമപെസഹാ കർത്താവു ഭക്ഷിച്ചു പുതിയനിയമപെസഹായായ കുർബാന സ്ഥാപിച്ചു. അങ്ങനെ പഴയനിയമബലിയും പുതിയനിയമബലിയും തമ്മിൽ കൂട്ടിക്കെട്ടപ്പെട്ടു. അപ്പോഴാണു പഴയനിയമപിതാക്കന്മാർക്കു രക്ഷയുണ്ടായതു്. കർത്താവിന്റെ ബലിയാണു നാം തുടരുന്നതു്. കർത്താവിന്റെ ബലിമൂലം രക്ഷിക്കപ്പെട്ട പുണ്യവാന്മാരുടെ പിന്നാടികളിൽ നാം നടക്കണം. വിശ്വാസവിപരീതികളുടെ പുറകേ പോകരുതു്. അവരുടെ ഉപദേശം കേൾക്കയുമരുതു്.

# ഇന്ത്യൻ മിഷ്യനറി യാത്ര.

(മൂക്കഞ്ചേരിൽ പത്രോസ് റമ്പാൻ, ബി.എ.ബി.ഡി, എൽ.റ്റി.)

ഇന്ത്യയിൽ നാനാഭാഗങ്ങളിലും ഉദ്യോഗങ്ങൾക്കും വ്യവസായങ്ങൾക്കും മററുമായി പതിനായിരക്കണക്കിനു ചിതറിക്കിടക്കുന്ന (Syrians of the Dispersion) നമ്മുടെ ജനങ്ങളുടെ ആത്മികാവശ്യങ്ങൾ നാം നടത്തിക്കൊടുക്കേണ്ടതു് അത്യന്താപേക്ഷിതമാണു്. ആംഗ്ലിക്കൻസഭയിൽനിന്നു വടക്കെ യൂറോപ്പിലെ ആംഗ്ലിക്കരുടെ ആവശ്യത്തിനു് ഒരു മതാദ്ധ്യക്ഷനെ നിയമിച്ചിരിക്കുന്നതുപോലെ വടക്കെ ഇന്ത്യയിലേക്കു നേരത്തെതന്നെ നാം ഒരു മതാദ്ധ്യക്ഷനെ നിയമിക്കേണ്ടതായിരുന്നു. മാർ തോമ്മാ ദീവന്നാസ്യോസ്, മാർ തേവോദോസ്യോസ് എന്നീ തിരുമേനിമാരുടെയും ഫാ. സി. ജെ. സ്കറിയാമല്പാന്റെയും ഇന്ത്യൻ പര്യടനം വളരെ ഗുണം ചെയ്തിട്ടുണ്ടു്. സ്വതന്ത്രഭാരതത്തിൽ ഈ പൂർവ്വികസഭ നടത്തേണ്ട മിഷ്യനറിവേലയെപ്പററിയുള്ള ബോധം നമ്മുടെ ജനങ്ങൾക്കു് ഉണ്ടാകുവാനും ഇത്തരം പര്യടനം സഹായമായിരിക്കും. "The Orthodox Syrian Church, founded by St Thomas, is the Mother of oll Indian Christians. To her is entrusted the Apostolic Mission of bringing India under the rule of Christ. All the other Churches must follow her lead," എന്നു പറയപ്പെട്ടിരിക്കുന്നതുകൊണ്ടു നമ്മുടെ സത്യവിശ്വാസാചാരങ്ങളാകുന്ന നിസ്തുല്യവും അമൂല്യവുമായ നിക്ഷേപങ്ങളെ ഇന്ത്യാക്കാർക്കു തുറന്നു കാണിക്കുന്നതിനും പര്യടനം ഉപയോഗപ്പെടും. കിഴക്കിന്റെ കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ബാവാ തിരുമനസ്സിലെ അനുമതിയോടും ആശീർവാദത്തോടുംകൂടി, ദൈവം സഹായിച്ചു്, ഞാനും എന്റെ സെക്രട്ടറി ഫാദർ ടി. വി. പീലിപ്പോസും താഴെക്കാണുന്ന പ്രോഗ്രാം അനുസരിച്ചു് ഒരു മിഷ്യനറിയാത്ര ചെയ്യുന്നതാണു്.

1949 ജൂലൈ 3 ഞായർ_പാളയംകോട്ട
മധുര

,, 10 ഞാ_തൃശ്ശിനാപ്പിള്ളി
ചിദമ്പരം

,, 17 ഞാ-മദ്രാസ്
താമ്പരം

---

കുഞ്ഞുങ്ങളെ! ഇതു് അവസാന കാലമാണു്. ദൈവത്തോടു നിങ്ങൾ അടുക്കണം. ലോകത്തിൽ ബോൾഷെവിസം മുഴുത്തുവരുന്നു. അതു നാശകരമാണു്. ഈ നാശത്തിൽനിന്നു നാം രക്ഷപ്രാപിക്കണമെങ്കിൽ സഭയെ കേൾക്കണം. സഭയിൽ ആയിരിക്കണം എന്നു മാത്രമല്ല കത്താവു കൽപ്പിക്കുന്നതു്; സഭയെ കേൾക്കണം എന്നുകൂടിയത്രെ. സഭയുടെ കൽപ്പനകളെ അനുസരിപ്പാനത്രെ ആവശ്യപ്പെടുന്നതു്; അനുസരിക്കാത്തവനെല്ലാം ചുങ്കക്കാരനും കാവ്യനുമാണെന്നോർക്കണം.

കുഞ്ഞാടിന്റെ വേഷത്തിൽ ചെന്നായ്ക്കൾ വന്നു നിങ്ങളെ വഞ്ചിക്കുമെന്നു കത്താവു പറയുന്നു; ആകയാൽ സൂക്ഷിക്കണം. യൂണിയൻ എന്നും ഐക്യം എന്നും കേൾക്കുമ്പോൾ ഭ്രമിച്ചുപോകരുതു്. നിങ്ങൾ ദൈവത്തിന്റെ അനുസരണമുള്ള മക്കളായി ജീവിക്കണം. ഊർശ്ലേമിന്റെ മതിലുകളെ പണിയണം. സഭയുടെ ഭിത്തികളെ ബലപ്പെടുത്തണം. നിങ്ങൾ സഭയുടെ ഭിത്തി പണിചെയ്യപ്പെടുവാനുള്ള ജീവനുള്ള കല്ലുകളായിത്തീരണം. പത്രോസ് ആകുന്ന അടിസ്ഥാനക്കല്ലിന്മേൽ—അതായതു് പത്രോസിന്റെ വിശ്വാസമാകുന്ന പാറമേൽ—നിങ്ങൾ ജീവനുള്ള കല്ലുകളായി പണിയപ്പെടണം. പത്രോസുതന്നെയും വിശ്വാസം തെററിച്ചാൽ സാത്താൻ എന്നു വിളിക്കപ്പെടും. അതുകൊണ്ടു സത്യവിശ്വാസികളായിട്ടാണു നിങ്ങൾ പണിയപ്പെടേണ്ടതു്. നമ്മുടെ പിതാവായ മാർ തോമ്മാ ആ വിശ്വാസത്തെ പ്രത്യക്ഷപ്പെടുത്തി. കത്താവിന്റെ ശരീരത്തിൽ തൊട്ടിട്ടു് എന്റെ കത്താവും എന്റെ ദൈവവുമേ! എന്നു് അട്ടഹസിച്ചു. അതാകുന്നു പത്രോസിന്റെ വിശ്വാസം.

ദൈവം നിങ്ങളെ എല്ലാവരെയും അനുഗ്രഹിക്കട്ടെ.

# വാർത്തകളും കുറിപ്പുകളും

## പ്രത്യേക ശ്രദ്ധയ്ക്ക്.

കഴിഞ്ഞ ലക്കങ്ങളിൽ ഞങ്ങൾ ഈ പംക്തികളിൽ ചെയ്തിരുന്ന അഭ്യർത്ഥനയെ ആദരിച്ചു വരിസംഖ്യ അടച്ചുതീർത്ത മാസികാബന്ധുക്കളോടു ഞങ്ങൾ പ്രത്യേകം കൃതജ്ഞരായിരിക്കുന്നു. എന്നാൽ ഇനിയും വരിസംഖ്യ അടച്ചുതീർത്തിട്ടില്ലാത്തവരായി കുറെപ്പേർകൂടിയുണ്ട്. മുന്നറിവുണ്ടായിട്ടും വി.പി.വരുമ്പോൾ സ്വീകരിക്കാതെ മടക്കി അയച്ചു നഷ്ടമുണ്ടാക്കുന്ന സ്വഭാവം യാദൃശ്ചികമായിട്ടെങ്കിലും ചിലരെ ബാധിച്ചുകാണുന്നതു നിർഭാഗ്യകരമായിരിക്കുന്നു. കഴിവതും വി.പി.അയയ്ക്കാതെ വരിസംഖ്യ ഇവിടെ അയച്ചുതരുന്നതു് ഈ മാസികാപ്രവർത്തനത്തിലുള്ള ഗണ്യമായ ഒരു സഹായമായിരിക്കുന്നതാണു്. ഇനിയും വരിസംഖ്യ അടച്ചുതീർക്കാനുള്ളവർ അടുത്ത 8-ാം ലക്കത്തിനു മുമ്പു വരിസംഖ്യ മുഴുവൻ അടച്ചുതീർത്തു സഹായിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. അല്ലാത്തപക്ഷം പണത്തിന്റെ അത്യാവശ്യം നിമിത്തം അടുത്തലക്കം വി.പി അയയ്ക്കുന്നതാണെന്നു പ്രത്യേകം അറിയിച്ചുകൊള്ളുന്നു.

---

| | | |
|---|---|---|
| ,, | 24 | ഞാ-കൽക്കട്ട<br>സെറാംപൂരു് |
| ,, | 31 | ഞാ-ദൽഹി<br>ലൂദിയാന<br>ജലന്തർ<br>ജബൽപൂരു് |
| ആഗസ്റ്റ് | 7 | ഞാ-ബോംബെ |
| ,, | 14 | ഞാ-പൂനാ |
| ,, | 21 | ഞാ-ബങ്കളൂർ<br>ഉട്ടകമണ്ടു് |

അതതു സ്ഥലങ്ങളിലെ ആളുകൾക്കു താഴെക്കാണുന്ന മേൽവിലാസത്തിൽ എനിക്കു് എഴുത്തു് അയയ്ക്കാവുന്നതാണു്. വേറെ ഏതെങ്കിലും സ്ഥലങ്ങൾകൂടി അത്യാവശ്യമായ സന്ദർശിച്ചു വി. കുർബാന ചൊല്ലണമെങ്കിൽ ആ വിവരവും ഉടനെ എന്നെ അറിയിക്കണം.

Remban M. P. Petros,
"Servants of the Cross",
Mulanthuruthi, Cochin, S. India.

## തുമ്പമൺ മെത്രാസന ഇടവക മിഷ്യൻബോർഡ്

1124 മീനം 30-ാംതീയതി 10 മണിക്കു് ഇടവക മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ പത്തനംതിട്ട കാതോലിക്കേററു ഹൗസിൽവച്ചു സമ്മേളനം ആരംഭിച്ചു. ആദ്യമായി സുവിശേഷപ്രസംഗം, യുവജനസമാജം, സൺഡേസ്കൂൾ, സ്ത്രീസമാജം മുതലായ സംഘടനകളുടെ സെക്രട്ടറിമാർ റിപ്പോർട്ടും ധനാഭ്യർത്ഥനയും സമർപ്പിച്ചു കാര്യാലോചനയിൽ യുവജനസമാജത്തിന്റെ അഭിവൃദ്ധിയെയും പുരോഗതിയെയും ലാക്കാക്കി മേടമാസം പകുതിയോടടുത്തു വിശേഷാൽ സമ്മേളനം കൂടണമെന്നും സുവിശേഷകന്മാർക്കു കാര്യക്ഷമമായ പരിശീലനം നൽകുന്നതിനു സൗകര്യപ്പെടത്തക്കവണ്ണം മെത്രാസനകേന്ദ്രത്തിൽ ഒരു മിഷ്യൻഹൗസ് പണിയിക്കണമെന്നും, പള്ളിഭരണത്തിന്റെ സുസ്ഥിതിക്കുവേണ്ടി എല്ലാ പള്ളിക്കാരും കണക്കു തിരട്ടും മെത്രാസനസെക്രട്ടറിയുടെ പേർക്കു അയച്ചുകൊടുക്കണമെന്നും തീരുമാനിച്ചു. മിഷ്യൻ ഹൗസിനുവേണ്ടി ഒരു മാന്യൻ 600 രൂപാ വാഗ്ദാനംചെയ്തിട്ടുണ്ടെന്നും ബാക്കി ആവശ്യമായ തുക ഉദാരമതികളായ സുവിശേഷതൽപ്പരരിൽനിന്നു ലഭിക്കുമെന്നു തിരുമനസ്സുകൊണ്ടു വിശ്വസിക്കുന്നു എന്നും ഉപസംഹാരത്തിൽ കൽപ്പിച്ചു പ്രസ്താവിച്ചു. വൈദികന്മാരുടെ ധ്യാനസൗകര്യത്തെ ഉദ്ദേശിച്ചു് ഒരു Clerical Retreat House (വൈദിക ധ്യാനമന്ദിരം) എന്ന നിലയിൽ വയലത്തല ബത്ശീൻപള്ളിയും അതോടു ചേർന്ന പള്ളിമുറിയും സൗകര്യപ്പെടുത്തി

യിട്ടുണ്ടെന്നും തൽസംബന്ധമായി അവിടെ വന്നുചേരുന്ന പട്ടക്കാരുടെ ഭക്ഷണച്ചെലവിലേക്കു് ആണ്ടുതോറും ആവശ്യപ്പെട്ട നെല്ലു് പാട്ടമായി കിട്ടത്തക്കവണ്ണം ഒരു മാന്യൻ കുറെ നിലം വിൽപ്പത്രം മൂലം സമുദായത്തിലേക്കു നൽകിയിട്ടുണ്ടെന്നും തിരുമനസ്സുകൊണ്ടു കൽപ്പിച്ചു.

## ധ്യാനയോഗങ്ങൾ.

തുമ്പമൺ മെത്രാസനത്തിൽപെട്ട പത്തനംതിട്ട ഗ്രൂപ്പിലെ വൈദികരുടെ ഒരു ധ്യാനയോഗം മീനമാസം 17-ാംതീയതി ബുധനാഴ്ച സന്ധ്യമുതൽ 19-ാംതീയതി വെള്ളിയാഴ്ച ഉച്ചവരെ, നി. വ. ദി. ശ്രീ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മഹനീയ നേതൃത്വത്തിൽ വയലത്തല ബത്ശ്ലീൻപള്ളിയിൽവച്ചു നടന്നിരിക്കുന്നു.

ഭക്ഷണച്ചെലവു മുതലായവ വഹിച്ചതു ടി പള്ളിവികാരിയായ ബ: വടശ്ശേരിയത്തു ഗബ്രിയേൽകത്തനാർ അവർകളായിരുന്നു എന്നുള്ളതു പ്രത്യേകം പ്രസ്താവ്യമത്രെ.

ധ്യാനയോഗത്തിൽ 20 വൈദികർ സംബന്ധിച്ചിരുന്നു.

തുമ്പമൺ മെത്രാസന ഇടവകയിലെ സ്ത്രീസമാജസെക്രട്ടറിമാരുടെയും കമ്മററിക്കാരുടെയും ഏകോപിച്ചുള്ള ധ്യാനയോഗം മേടമാസം 1-ാംതീയതി മുതൽ 3-ാംതീയതിവരെ, ഇടവകമെത്രാപ്പലീത്താ തിരുമനസ്സിലെ നേതൃത്വത്തിൽ പുത്തൻകാവു് ഓർത്തഡോക്സ് സുറിയാനിപ്പള്ളിയിൽവച്ചു നടത്തപ്പെട്ടിരിക്കുന്നു.

കൈപ്പട്ടൂർ സുറിയാനിപ്പള്ളി ഇടവകയിൽപ്പെട്ട യുവജനങ്ങളുടെ ഒരു ധ്യാനയോഗം ഈ മാസം 3-ാംതീയതി റവ. ഫാ. പി. ഈ. ഡാനിയേൽ ബി. ഏ. ബി. ഡി.-യുടെ നേതൃത്വത്തിൽ നടത്തപ്പെട്ടിരിക്കുന്നു. യുവജനങ്ങൾ ഉൾപ്പെടെ നൂറോളം ആളുകൾ ഇതിൽ സംബന്ധിച്ചിരുന്നു.

## കൊല്ലം ഇടവക വൈദികയോഗം.

കൊല്ലം ഭദ്രാസനത്തിലെ വൈദികരുടെ 1949-ലെ പ്രഥമ സമ്മേളനം നി. വ. ദി. ശ്രീ. മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മഹനീയ അദ്ധ്യക്ഷതയിൽ 124 മീനം 22-ാംതീയതി മുതൽ 27-ാംതീയതിവരെ ചാത്തന്നൂർ സെൻറ് ജോർജ്ജ് ഇംഗ്ലീഷ് സ്കൂളിൽവച്ചു നടത്തപ്പെട്ടു. 25 പേർ ഹാജരുണ്ടായിരുന്നു. ക്ലാസ്സുകൾ, കാര്യാലോചനകൾ, ധ്യാനം, വി. കുമ്പസാരം എന്നിവ യഥാവസരം നടത്തപ്പെടുകയും വി. കുർബാന അനുഭവിച്ചു സമ്മേളനാംഗങ്ങൾ പിരിയുകയും ചെയ്തു. കാര്യാലോചനകളിൽ താഴെപ്പറയുന്ന സംഗതികൾ തീരുമാനിച്ചു.

കൊല്ലം ഭദ്രാസനത്തിലെ പട്ടക്കാരിൽ ഒരാളായ പത്തനാപുരം മാക്കുളത്തു ഗീവർഗ്ഗീസ് കത്തനാരുടെ അകാല ദേഹവിയോഗത്തിൽ ഈ യോഗം വ്യസനിക്കയും ആത്മാവിനു നിത്യശാന്തിയെ പ്രാർത്ഥിക്കയും ചെയ്യുന്നു എന്നുള്ള പ്രമേയം സഭ സ്വീകരിക്കയും ടിയാൻെറ മിത്രങ്ങളെ അറിയിപ്പാൻ വൈദികസെക്രട്ടറിയെ ചുമതലപ്പെടുത്തുകയും ചെയ്തു.

ഈ ഭദ്രാസനത്തിലെ പള്ളികളിൽനിന്നും പട്ടക്കാരുടെ ഓർമ്മ കൊണ്ടാടുന്ന ഞായറാഴ്ചദിവസത്തെ സ്തോത്രകാഴ്ച തിരുമനസ്സിൽനിന്നും കല്പന അയച്ചു മേലാൽ ശേഖരിക്കേണ്ടതാണെന്നു തീരുമാനിച്ചു.

ഇപ്പോൾ നടന്നുവരുന്ന വൈദികയോഗം കാര്യക്ഷമമായ നിലയിൽ ഊർജ്ജിതപ്പെടുത്തി നടത്താനും അതിലേക്കു വേണ്ട നക്കൽചട്ടങ്ങൾ രൂപീകരിപ്പാനും വേണ്ടി സ്ഥിരം പ്രസിഡണ്ടു് മെത്രാപ്പോലീത്താ തിരുമേനിയെ സഹായിപ്പാൻ 7 അംഗങ്ങൾ അടങ്ങിയ ഒരു കമ്മിററിയെ തെരഞ്ഞെടുത്തു് അതിൽ വൈദികയോഗം വൈസ്പ്രസിഡണ്ടു കമ്മിററിയുടെ അദ്ധ്യക്ഷനും, വൈദികയോഗം സെക്രട്ടറി കമ്മിററിയുടെയും സെക്രട്ടറിയും ആയിരിക്കുന്നതാണു്. ഈ കമ്മിററിയുടെ കോറം മൂന്നാണു്.

വൈദികയോഗച്ചെലവിലേക്കായി എല്ലാ അംഗങ്ങളും ഒരു രൂപായിൽ കുറയാത്ത ഒരു സംഭാവന സെക്രട്ടറിയെ ഏല്പിക്കേണ്ടതാണു്.

ഇതര ചടങ്ങുകൾക്കുശേഷം സമ്മേളനം അവസാനിച്ചു. സമ്മേളനാംഗങ്ങളുടെ ഭക്ഷണച്ചെലവിൽ ഒരു ഭാഗം അംഗങ്ങളിൽനിന്നും ബാക്കി ചാത്തന്നൂരും ചുററുപാടുമുള്ള ചില ഇടവകാംഗങ്ങളിൽനിന്നുമായിരുന്നു.

## സണ്ടേസ്കൂൾ പരീക്ഷ.

### വിജയികളുടെ പേരുവിവരം.

ജനറൽ സെക്രട്ടറി ഫാദർ കെ. ഡേവിഡ് അറിയിക്കുന്നത്.

എസ്സ്.എസ്സ്.എഫ്. സി. പരീക്ഷ

(9-ാംക്ലാസ്സ്)

നെടുമാവ്-വി.ഏ.സ്ക്കറിയാ, സി.കെ.ജോർജ്ജ്പണിക്കർ, റ്റി.എം.തോമ്മസ്, കെ.എം.സാറാമ്മ, വി.സി. വറുഗീസ്. കണ്ടഴ-കെ.കെ. ചാക്കോ. തുമ്പമൺ-എം.എസ്.ജോർജ്ജ്, റ്റി.എം. വറുഗീസ്, റ്റി. ജെ. ജോൺ. നരിയാപുരം-റ്റി. ജി. ജോർജ്ജ്. കണ്ണക്കോട്ട്-ജി. ജോർജ്ജ്. മാക്കാംകുന്ന്-റ്റി.എം.ചിന്നമ്മ, പി.എം.മാത്യു, റ്റി. അബ്രഹാംവറുഗീസ്. ആറാട്ടുപുഴ-കെ.ഏ. ചാക്കോ കെ.എം. വറുഗീസ്, കെ.സി.ജേക്കബ്. പേരിശ്ശേരി-കെ.റ്റി.യോഹന്നാൻ, പി.ജി.ജോർജ്ജ്. തലപ്പനങ്ങാട്ട്-സി.സി.ശമുവേൽ, എം. മാത്യു വറുഗീസ്. കല്ലൂപ്പാറ-വി.എം.വറുഗീസ്കുട്ടി, പി. എം.ജോർജ്ജ്, റേച്ചൽ ജോൺ. വളഞ്ഞവട്ടം എം.ജി.എം-വി.ജി.ശമുവേൽ, റ്റി.പി.ഫിലിപ്പ്. കുന്നംകുളം-സി.റ്റി.പോൾ, റ്റി.ഐ.വറുഗീസ്. കുഴിമററം-സി.പി.ജോസഫ്. കൊല്ലാട്ട്-പി. ഏ. ജോർജ്ജ്, പി. എം. ഏബ്രഹാം. വടക്കുമണ്ണൂർ-ടി.സി.കോര, പി.എം.തോമ്മസ്, പി. കെ. കുര്യൻ. നിലയ്ക്കൽ-പി. ജെ. ജോൺ, സി. വി. ബേബി, റ്റി.ഏ.സൂസി, പി.എം.ഏലിയാമ്മ. പുതുപ്പള്ളി-പി.സി.മേരി, റ്റി.കെ.പുന്നൂസ്, എം.കെ. മാത്യു. ഇവരിൽ പി.എം.മാത്യു മാക്കാംകുന്ന് സമുദായത്തിൽ ഒന്നാമതും, റ്റി. ജി. ജോർജ് കണ്ണക്കോട്ട് രണ്ടാമതും, 8 ാംക്ലാസ്സിൽ സി. ജെ. കുര്യൻ പള്ളം ഒന്നാമതും, വി.കെ.പാപ്പി തുമ്പമൺ രണ്ടാമതും, 7-ാംക്ലാസ്സിൽ പി.റ്റി.വറുഗീസ് തുമ്പമൺ ഒന്നാമതും, കെ.കെ.ജോൺ പനയമ്പാല രണ്ടാമതും 6-ാംക്ലാസിൽ വി.കെ.ജോസഫ് നിലയ്ക്കൽ ഒന്നാമതും, സൂസൻ ജോസഫ് താഴത്തങ്ങാടി രണ്ടാമതും, 5 ാംക്ലാസ്സിൽ റ്റി.ജെ.അലക്സാണ്ടർ പെരിനാട്ട് ഒന്നാമതും, സി.കെ ഏബ്രഹാം പള്ളം രണ്ടാമതും വിജയികളായിരിക്കുന്നു.

മേൽ വിവരിച്ചവർക്കുള്ള സർട്ടിഫിക്കററുകളും സമ്മാനങ്ങളും കുണ്ടറ എം.ജി.ഡി.ഇംഗ്ലീഷ് ഹൈസ്കൂളിൽവച്ചു മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടിയ സണ്ടേസ്കൂൾ സമാജവാർഷികസമ്മേളനത്തിൽവച്ചു വിതരണംചെയ്യപ്പെടുകയുണ്ടായി.

## സണ്ടേസ്കൂൾ അദ്ധ്യാപക പരിശീലനക്ലാസ്സ്.

അദ്ധ്യാപകപരിശീലനക്ലാസ്സ് കുണ്ടറ എം.ജി.ഡി.ഹൈസ്കൂളിൽവച്ചു വിജയപൂർവ്വം നടത്തപ്പെട്ടു. വേദപുസ്തകം (പഴയനിയമം, പുതിയനിയമം) യിസ്രായേൽ ചരിത്രം, മലങ്കര സഭാചരിത്രം, സുറിയാനിസഭാചരിത്രം, സഭയും കൂദാശകളും, ബാലമനഃശാസ്ത്രവും ബോധനാരീതികളും, സുവിശേഷവേല എന്നീ വിഷയങ്ങളെ അധികരിച്ചു്, റവ. ഫാ. പി. ഇ. ദാനിയേൽ ബി.ഏ ബി.ഡി, റവ.ഫാ. വി.കെ. മാത്യു ബി.ഏ ബി ഡി, റവ.ഫാ. കെ. ഡേവിഡ് ബി ഏ ബി ഡി, മി. എം വി ഏബ്രഹാം ബി ഏ എൽ റ്റി എന്നിവരും, മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമേനിയും പ്രത്യേകം പ്രത്യേകം ക്ലാസ്സുകൾ എടുക്കയുണ്ടായി. മലങ്കരയുടെ വിവിധഭാഗങ്ങളിൽ നിന്നുമായി വന്നു സംബന്ധിച്ച ഒട്ടനവധി സണ്ടേസ്കൂൾ അദ്ധ്യാപകന്മാരുടെ പത്തു ദിവസത്തെ ക്രിസ്തീയ കൂട്ടായ്മയിലുള്ള ജീവിതം വളരെ അനുഗ്രഹകരമായിരുന്നു. പരിശീലനക്ലാസ്സിന്റെ വിജയപൂർവ്വമായ പരിസമാപ്തിക്കു കുണ്ടറ ഇടവകയിലെ ബ. അച്ചന്മാരുടെയും ജനങ്ങളുടെയും പ്രത്യേകിച്ചു എം.ജി.ഡി. ഹൈസ്കൂൾ കറസ്പോണ്ടന്റ് വ.ദി.ശ്രീ. എം. സി. കുറിയാക്കോസ് റമ്പാന്റെയും സഹായസഹകരണങ്ങൾ വളരെ പ്രയോജകീഭവിച്ചു. ബ റമ്പാച്ചൻ പരിശീലനക്ലാസ്സിന്റെ ആരംഭംമുതൽ കുണ്ടറെ സ്ഥിരമായി താമസിച്ചുകൊണ്ടു വേണ്ട ക്രമീകരണങ്ങൾ ചെയ്യുന്നതിൽ ദത്താവധാനനായിരുന്നു.

## വാർഷികസമ്മേളനം.

പത്തനംതിട്ട ഓർത്തഡോക്സ് സിറിയൻ അസോസ്സിയേഷന്റെ വാർഷികയോഗം ഈമാസം 28-ാംതീയതി സ്ഥലം ടൗൺ ഹാളിൽവച്ചു രാജശ്രീ ജേക്കബ് കുര്യന്റെ മഹനീയാദ്ധ്യക്ഷതയിൽ നടത്തിയിരിക്കുന്നു. ശ്രീമാൻ ജോർജ് വള്ളക്കാലിൽ ബി. ഏ. ബി. എൽ,

ശേഷം കവർ 2-ാംപേജിൽ

# The Malankara Sabha.

License No. 475 dated 11 th April 1946 -- Reg. No. T. 141


## വിജ്ഞാപനം

| | | | |
|---|---|---|---|
| വരിസംഖ്യ മുൻകൂർ: ഒരാണ്ടേയ്ക്കു | 3 | 0 | 0 |
| തപാൽ | 3 | 8 | 0 |
| ഒറ്റപ്രതി | 0 | 4 | 0 |

വരിസംഖ്യ മാനേജർ "മലങ്കര സഭാ മാസിക"—സുറിയാനി സിമ്മനാരി—കോട്ടയം എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണ്.

സമുദായാംഗങ്ങളുടെ ശ്രദ്ധയിൽപ്പെടുന്ന വാർത്തകളും, ചെറുകഥകളും, കവിതകളും, സഭയുടെ വിശ്വാസാചാരങ്ങൾ, കുടുംബജീവിതം, സ്ത്രീസമാജങ്ങൾ, യുവജനസമാജങ്ങൾ, സണ്ടേസ്കൂൾ പ്രവർത്തനം ഇവയെ പ്രതിപാദിക്കുന്ന ഉത്തമലേഖനങ്ങളും ക്ഷണിച്ചുകൊള്ളുന്നു.

ലേഖനങ്ങൾ തലേമാസം 25-ാം തീയതിക്കകം കിട്ടത്തക്കവിധത്തിൽ "പത്രാധിപർ, മലങ്കരസഭാമാസിക സുറിയാനിസിമ്മനാരി-കോട്ടയം" എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണ്.

---

## 1949—ലെ സഭാപഞ്ചാംഗം.

തയ്യാറായിരിക്കുന്നു. പ. കാതോലിക്കാബാവാ തിരുമനസ്സിലെ ബ്ലെസ്സോടുകൂടി അച്ചടിപ്പിച്ചു സമുദായ ആഫീസിൽ നിന്നു പ്രസിദ്ധപ്പെടുത്തുന്ന കമനീയമായ ഈ പഞ്ചാംഗത്തിന്റെ ഒറ്റപ്രതിക്കു വില ചക്രം 2 മാത്രം.

സമുദായ ആഫീസ്, കോട്ടയം.

---

## കുർബ്ബാനക്രമം

(ക്യംതാ കൂടി ചേർത്തു.)

യാക്കോബായ സുറിയാനി ക്രിസ്ത്യാനികളുടെ കർബാനക്രമം ഏറ്റവും ഭംഗിയായി അച്ചടിച്ചു തയ്യാറായിരിക്കുന്നു. ആവശ്യക്കാരുടെ ഇഷ്ടാനുസരണം ബയണ്ടു ചെയ്തുകൊടുക്കപ്പെടും.

കച്ചവടക്കാർക്കു പ്രത്യേക കമ്മീഷൻ.

മാനേജർ, ടി ടൗൺ പ്രസ്സ്, കോട്ടയം.

---

## ആവശ്യമുണ്ട്.

### ചേപ്പാട്ട് മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ ചിത്രം.

1825 മുതൽ 1855 വരെ മലങ്കരസഭയെ ഭരിച്ച ചേപ്പാട്ട് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ചിത്രം കൈവശമുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ അയച്ചുതരികയോ വിവരം അറിയിക്കുകയോ ചെയ്യാൻ താല്പര്യപ്പെടുന്നു. ശരിയായ പ്രതിഫലം കൊടുക്കുന്നതാണ്.

കെ. ജി. മാത്യു, കടയ്ക്കൽ വീട്,
പള്ളിപ്പാട് - ഹരിപ്പാട് A. O.

---


Printed and Published by the Rev. Fr. T. C. Jacob at the Town Press, Kottayam.